## ഇഞ്ചക്കാട്ടായ

# കൊടുവയലിൽ കുടുംബ ചരിത്രം

Mar Mathew Anikuzhikattil
Bishop Of Idukki

BISHOP'S HOUSE
Karimpan, Manippara P.O.
Idukki, Kerala, S. India – 685 602
Ph: 04862-230204, 230100, 230102
Fax: 230108
E-mail : bpanikuzhikattil@sancharnet.in



## ആശംസ

ഭാരതത്തിന്റെ അപ്പസ്തോലനായ വിശുദ്ധ തോമ്മാശ്ലീഹായുടെ പാദസ്പർശനമേറ്റ നിലയ്ക്കൽ പ്രദേശത്ത് താമസിച്ചിരുന്ന പ്രമുഖ ക്രിസ്തീയ കുടുംബങ്ങളിലൊന്നായ ഇഞ്ചക്കാട്ട് കുടുംബം പില്ക്കാലത്ത് അരുവിത്തുറയിലും അവിടെനിന്ന് പൂഞ്ഞാറിലും വന്ന് താമസിച്ചുവല്ലോ. പൂഞ്ഞാറിൽ താമസിച്ചിരുന്ന ഇഞ്ചക്കാട്ട് കുടുംബക്കാർ ശാഖോപശാഖകളായി പിരിഞ്ഞ് കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ കുടിയേറിപ്പാർത്തതിൽ പുതുപ്പള്ളിയിലും അവിടെനിന്നും തോട്ടയ്ക്കാട്ടും വന്ന ശാഖ കൊടുവയലിൽ എന്ന വീട്ടുപേരിൽ കഴിഞ്ഞ ഇരുന്നൂറ് വർഷങ്ങളിലധികമായി അറിയപ്പെട്ടുവരുന്നു. കൊടുവയലിൽ കുടുംബക്കാർ അവരുടെ കുടുംബചരിത്രം എഴുതി പൂർത്തിയാക്കി, അത് പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഒരുങ്ങുന്നു എന്നറിയുന്നതിൽ അതിയായ സന്തോഷമുണ്ട്. നിങ്ങളുടെ ഈ സദുദ്യമത്തിൽ ഇഞ്ചക്കാട്ട് മൂല കുടുംബത്തിന്റെ ഒരു ശാഖയായ ആനിക്കുഴിക്കാട്ടിലെ ഒരംഗമെന്ന നിലയിൽ എന്റെ ഹൃദ്യമായ ആശംസകൾ അറിയിക്കുന്നു.

തോമ്മാശ്ലീഹായുടെ പാരമ്പര്യത്തിൽ ഉറച്ചുനിന്ന് ആ പ്രദേശത്ത് ക്രിസ്തീയ സാക്ഷ്യം നിർവ്വഹിക്കുന്ന കൊടുവയലിൽ കുടുംബാംഗങ്ങൾക്ക് ഏവർക്കും സർവ്വ മംഗളങ്ങളും ദൈവാനുഗ്രഹങ്ങളും നേരുന്നു.

എന്ന്

ഈശോയിൽ സ്നേഹപുരസ്സരം

+ M. Anikuzhikattil

കരിമ്പൻ
11-4-2011

മാർ മാത്യു ആനിക്കുഴിക്കാട്ടിൽ
ഇടുക്കി രൂപതാ മെത്രാൻ



## ആശംസ

പ്രിയ കുടുംബാംഗങ്ങളെ,

ഇഞ്ചക്കാട്ട് കുടുംബത്തിന്റെ ശാഖാ കുടുംബമായ കൊടുവയലിൽ കുടുംബയോഗം അവരുടെ കുടുംബചരിത്രം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ ഞാൻ വളരെയേറെ സന്തോഷിക്കുന്നു. നാടിന്റെയും, സഭയുടെയും ചരിത്രത്തിൽ കൊടുവയലിൽ കുടുംബത്തിനുള്ള പ്രാധാന്യം രേഖയിലാക്കപ്പെടുന്നത് ഭാവിചരിത്ര വിദ്യാർത്ഥികൾക്ക് പ്രയോജനകരമായിരുക്കും. കുടുംബാംഗങ്ങളുടെ കൂട്ടായ്മയും, സാഹോദര്യവും പുഷ്ടിപ്പെടുത്തുന്നതിനും പരസ്പര ബന്ധം ഊട്ടിയുറപ്പിക്കുന്നതിനും ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണം സഹായിക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു. കൊടുവയലിൽ കുടുംബാംഗങ്ങളുടെ ഈ സംരംഭം കുടുംബത്തിലെ ഇതര ശാഖാ കുടുംബാംഗങ്ങൾക്കും പ്രചോദനം നൽകട്ടെ. കൊടുവയലിൽ കുടുംബാംഗങ്ങൾക്കും കുടുംബചരിത്ര രചനയുടെ പിന്നണി പ്രവർത്തകർക്കും എല്ലാ സ്നേഹാശംസകളും നേർന്നുകൊള്ളുന്നു.

എന്ന്

സ്നേഹപൂർവ്വം

**ജോയി നടുക്കര, എക്സ് എം.പി.**
(പ്രസിഡന്റ് )
ഇഞ്ചക്കാട്ട് മഹാ കുടുംബയോഗം

പാല

25-04-2011



## ആശംസ

കൊടുവയലിൽ കുടുംബത്തിന്റെ ചരിത്രം എഴുതി പുസ്തക രൂപത്തിൽ ആക്കിയത് ഏറ്റവും അഭികാമ്യമായ ഒരു പ്രവൃത്തി തന്നെയാണെന്നുള്ളതിന് സംശയമില്ല. അതിന്റ പിന്നിൽ പ്രവർത്തിച്ച എല്ലാവരെയും അഭിനന്ദിക്കുന്നു.

നമ്മുടെ പൂർവ്വികരിൽ ചിലരും, ഇപ്പോൾ ഈ രചനയ്ക്കായി നിയോഗിക്കപ്പെട്ടവരും ത്യാഗപൂർണ്ണമായി പരിശ്രമിച്ച് നമ്മുടെ വേരുകൾ തിരഞ്ഞ് കണ്ടുപിടിച്ചിരിക്കുന്നു എന്നത് ഏറെ ശ്ളാഘനീയമാണ്. നമ്മുടെ കുടുംബാംഗങ്ങൾ തമ്മിലും മൂല കുടുംബാംങ്ങൾ തമ്മിലും സ്നേഹ സാഹോദര്യ സഹകരണത്തിന് ഇവയൊക്കെയും ഉതകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

കുടുംബാംഗങ്ങൾ തമ്മിൽ കൂടുതൽ അറിയുന്നതിനും രക്ത ബന്ധത്തിലുള്ളവർ തമ്മിൽ കൂടുതൽ സാഹോദര്യ ബന്ധത്തിൽ കഴിയുന്നതിനും ഈ ചരിത്ര പുസ്തകം ഉതകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

*എല്ലാ ആശംസകളും നേർന്നുകൊണ്ട്*

**ഫാദർ ജിനേഷ് വർക്കി**

Banglore

1-5-2011



# അവതാരിക

കൊടുവയലിൽ കുടുംബത്തിന്റെ ചരിത്രം കുടുംബാംഗങ്ങളിലേയ്ക്ക് എത്തിക്കുന്നതിൽ അതിയായ സന്തോഷമുണ്ട്.

ചരിത്രം- കഴിഞ്ഞകാല സംഭവങ്ങൾ രേഖപ്പെടുത്തി വയ്ക്കുന്ന പ്രക്രിയ. അതിനുള്ള കാലം എത്രയെന്ന് രേഖപ്പെടുത്തിയിട്ടില്ലെങ്കിലും കൊടുവയലിൽ കുടുംബത്തിന്റെ ഏതാണ്ട് 219 വർഷങ്ങൾ എന്ന് പറയുന്നത് ഏറ്റവും ഉചിതമെങ്കിലും അല്പം താമസിച്ചില്ലേ എന്ന് രേഖകൾ വായിക്കുമ്പോൾ സംശയിക്കേണ്ടിയിരിക്കുന്നു. ഉദാഹരണത്തിന് ആദ്യ കാലങ്ങളിലെ സ്ത്രീകളെ വിവാഹം കഴിച്ചയച്ച കുടുംബങ്ങൾ അറിയാമെങ്കിലും അവരുടെയോ അവരുടെ ഭർത്താക്കന്മാരുടെയോ പേരുകൾ തിരഞ്ഞ് കണ്ടുപിടിക്കുവാൻ സാധിക്കുന്നില്ല.

കഴിഞ്ഞുപോയ ഇന്നലകളിലെ സന്തോഷകരവും സന്താപകരവുമായ സംഭാവനകളും മറയാൻ പോകുന്ന ഇന്നുകളുടെ സംഭാവനകളും വരും തലമുറയ്ക്കായി കൈമാറാൻ ഈ ചരിത്രരേഖയ്ക്ക് സാധിക്കും എന്നു പ്രതീക്ഷിക്കുന്നു. പ്രമുഖ ചിന്തകന്റെ അഭിപ്രായത്തിൽ History is a telescope of the past, Microscope of the present, and a horoscope of the future - ചരിത്രം ഭൂതകാലത്തിന്റെ ദൂരദർശിനിയും വർത്തമാന കാലത്തിന്റെ സൂഷ്മദർശിനിയും ഭാവിയുടെ ജാതകവുമാകുന്നു എന്നാണ് അഭിപ്രായപ്പെട്ടിരിക്കുന്നത്.

ഓരോ തലമുറയിലെയും നന്മകളെ കണ്ടെത്തുവാനും അംഗീകരിക്കുവാനും ഈ കുടുംബചരിത്രത്തിന് സാധിച്ചിട്ടുണ്ട് എന്ന് വിശ്വസിക്കുന്നു. അങ്ങനെ കുടുംബത്തിനും സമൂഹത്തിനും യശസ്സ് വർദ്ധിപ്പിക്കുന്നതും ഗുണപ്രദമായതും നിലനിൽക്കുന്നതുമായ നന്മപ്രവൃത്തികൾ വരും തലമുറയ്ക്കും പ്രചോദനമാകുമെന്ന് കരുതുന്നു.

മനുഷ്യൻ ഒരു സമൂഹ ജീവിയാണ്. മഹാന്മാരുടെ അഭിപ്രായത്തിൽ "Society, friedship and love divinely bestowed up on man" കൂട്ടായ്മയും സഖിത്വവും സ്നേഹവും ദൈവദത്തമായി മനുഷ്യനിൽ നിക്ഷിപ്തമായിരിക്കുന്നു. പൂർവ്വിക പീതാക്കന്മാരെയും സന്തതി പരമ്പരകെളയും കുറിച്ച് എങ്ങനെ എപ്രകാരം എന്നറിയുന്ന വ്യക്തിയ്ക്ക് സമൂഹവുമായുള്ള അവരുടെ ബന്ധം അവന് അസ്തിത്വവും സന്തോഷവും പുരോഗതിയും നൽകി അവന്റെ വ്യക്തിത്വത്തെ പരമോന്നതാവസ്ഥയിൽ എത്തിക്കുന്നു.

യഹൂദന്മാരുടെ സംസ്കാരം പഠിക്കുമ്പോൾ ഓരോ കുടുംബവും തങ്ങളുടെ വംശാവലി എഴുതി സൂക്ഷിച്ചിരുന്നു എന്നു കാണാം. യേശുക്രിസ്തുവിന്റെ വംശാവലി വി. മത്തായി ഓന്നാം അദ്ധ്യായത്തിൽ കാണാം. ഒന്ന് ദിനവൃത്താന്തപുസ്തകം ഏതാണ്ട് മുഴുവനായി വംശാവലി വിവരിക്കുന്നു. വംശാവലി എഴുതി സൂക്ഷിക്കുന്നതിന്റെ പ്രസക്തി വേദപുസ്തകം വളരെ സ്പഷ്ടമായി നമ്മെ ഓർമ്മിപ്പിക്കുന്നു.

കൊടുവയലിൽ കുടുംബത്തിന്റെ ഉല്പത്തി തേടി നടന്നവർ നിരാശരാകാതെ പുതുപ്പള്ളി ഇഞ്ചക്കാട്ടേയ്ക്കും, അരിവിത്തുറയ്ക്കും, ഈരാറ്റുപേട്ടയ്ക്കും, പൂഞ്ഞാറിലേയ്ക്കും ഒക്കെ യാത്ര ചെയ്ത് നിലയ്ക്കൽ വരെയെത്തുന്നതും ആധികാരികമായി ചെമ്പ് തകിടിലുള്ള രേഖകളും തുകലിലുള്ള ലിഖിതങ്ങളും ഓലയിലുള്ള എഴുത്തുകളും ഒക്കെ കണ്ടുപിടിക്കാൻ സാധിച്ചു എന്നുള്ളത് വളരെയധികം ശ്ലാഘനീയമാണ്. ശ്രീ. സി.ഒ. വർക്കി, ചെത്തിക്കുളം പറഞ്ഞ ഒരു കാര്യം ഇത്തരുണത്തിൽ രേഖപ്പെടുത്തുന്നത് ഉചിതമായിരിക്കും. അരുവിത്തുറ പള്ളിയിലുള്ള ഒരു ഫോട്ടോ, വർഷങ്ങൾക്ക് മുമ്പ് മരിച്ചുപോയ അരയത്തിനാൽ അച്ചന്റെ ഫോട്ടോ കണ്ടിട്ട് "ഇനി യാതൊന്നും തിരക്കണ്ട നമ്മുടെ കൊടുവയലിൽ വല്യപ്പച്ചനേപ്പോലെ തന്നെ ഇരിക്കുന്നു" എന്ന് അദ്ദേഹം പറയുകയുണ്ടായി.

സർവ്വ ശക്തന്റെ അതിരറ്റ കരുണയാൽ നമ്മുടെ പൂർവ്വ തലമുറക്കാർ അന്നുമുതൽ ഇന്നോളം മാർത്തോമാ ശ്ലീഹാ അഭ്യസിപ്പിച്ച സത്യ വിശ്വാസ പാതയിൽ നിന്നും വ്യതിചലിക്കാതെ നിലകൊള്ളുന്നു എന്നുള്ളത് അഭിമാനാർഹമാണ്. അഭിമാനിക്കത്തക്ക പൗരോഹിത്യ പാരമ്പര്യം നമ്മുടെ കുടുംബത്തിനുണ്ട് എന്നുള്ളത് പ്രത്യേകം പ്രസ്താവ

യോഗ്യമത്രേ. സാംസ്കാരിക, രാഷ്ട്രീയ, ശാസ്ത്ര, സാഹിത്യ, സാമൂഹ്യ മേഖലകളിൽ പല തലത്തിൽ പ്രവർത്തിച്ചിട്ടുള്ളവരും പ്രവർത്തിക്കുന്നവരും നമ്മുടെ കുടുംബത്തിന് അഭിമാനവും മുതൽക്കൂട്ടുമാണ്.

രക്തബന്ധത്തിൽ അധിഷ്ഠിമായ, വേർപിരിക്കാൻ പാടില്ലാത്ത ഉറ്റ ബന്ധവും സ്നേഹവുമാണ് കുടുംബത്തിന്റെ ജീവൻ. വ്യക്തികളും കുടംബങ്ങളും വികസിക്കുന്നതിനനുസരിച്ച് പുതിയ മേച്ചിൽ സ്ഥലങ്ങൾ തേടി മറ്റു ഭാഗങ്ങളിലേയ്ക്കോ ദേശങ്ങളിലേക്കോ മാറിപ്പോകുക എന്നത് സ്വഭാവികം മാത്രം. അങ്ങനെ നമ്മുടെ കുടുംബത്തിലെ അംഗങ്ങൾ ലോകത്തിന്റെ വിവിധ ഭാഗങ്ങളിലായിരിക്കുന്നത് ചരിത്ര പുസ്തകത്തിൽ നിന്നും നമുക്ക് കാണാം. വിവിധ ദേശങ്ങളിലുള്ള കുടുംബാംഗങ്ങൾ തമ്മിൽ കാണുന്നതിനും അറിയുന്നതിനും കുടുംബയോഗം ആവശ്യമാണ്. അങ്ങനെ കുടുംബാംഗങ്ങൾ വിവിധ ദേശങ്ങളിലും, രാജ്യങ്ങളിലുമാകുമ്പോൾ പരസ്പരം അറിയുന്നതിന് കുടുംബചരിത്രം ആവശ്യമായി വരുന്നു.

ആധുനിക കാലഘട്ടത്തിൽ ആധുനിക കാഴ്ചപ്പാടുകളുടെ കടന്നുകയറ്റത്തിൽ പ്രാചീനമായതെല്ലാം വിസ്മൃതിയിലാകുന്ന ഈ കാലഘട്ടത്തിൽ പൂർവ്വികരുടെ സത്തയുള്ളതായ കാഴ്ചപ്പാടുകളെ നഷ്ടമാകാതെ സൂക്ഷിച്ചുവയ്ക്കുവാൻ വരുംതലമുറയ്ക്ക് പ്രചോദനത്തിനുമായി രേഖപ്പെടുത്തിവയ്ക്കുവാനുള്ള ഒരു എളിയ ശ്രമമാണ് ഈ കുടംബചരിത്ര രചന.

ഭൂതകാല നിക്ഷേപങ്ങളായ ചരിത്ര പരാമർശങ്ങളും ഗവൺമെന്റ് രേഖകളും പൂർവ്വ പിതാക്കന്മാരിൽ നിന്ന് ലഭ്യമായിട്ടുള്ള കുടുംബരേഖകളും, പരമ്പരാഗതമായി ലഭിച്ചിട്ടുള്ള അറിവുകളും, വായ്മൊഴികളും ചേർത്ത് വിശകലനം ചെയ്ത് കണ്ടെത്തിയ സത്യങ്ങളെ കോർത്തിണക്കി രൂപീകരിച്ച ഈ കൊടുവയലിൽ കുടുംബചരിത്രം സവിനയം അവതരിപ്പിച്ചുകൊള്ളുന്നു.

**ഫാ. കുര്യൻ ഉതുപ്പ്**
പ്രസിഡന്റ്
കൊടുവയലിൽ കുടുംബയോഗം

പരിയാരം
1-05-2011



# ആമുഖം

ഏറെക്കാലത്തെ ആലോചനയ്ക്കും ചിന്തകൾക്കും ശേഷം 1972 -ൽ കൊടുവയലിൽ കുടുംബയോഗം ഔപചാരികമായി ആരംഭിച്ചു. തുടർന്ന് എല്ലാവർഷവും മെയ്മാസം ഒന്നാം തീയതി കുടുംബയോഗത്തിന്റ വാർഷിക പൊതുയോഗം മുടക്കം കൂടാതെ നടന്നുവരുന്നു. കുറേ വർഷങ്ങൾ കഴിഞ്ഞപ്പോൾ മുതൽ കുടുംബത്തിന്റെ ചരിത്രം എഴുതുന്നതിനെപ്പറ്റിയുള്ള അഭിപ്രായം പലരും പ്രകടിപ്പിച്ച് തുടങ്ങി. പക്ഷേ ഒരു ചരിത്ര രചനയ്ക്ക് ആവശ്യമായ രേഖകളോ പ്രമാണങ്ങളോ ഒന്നുമില്ലാതെ ഒരു ചരിത്രം എങ്ങനെ എഴുതും എന്നുള്ളത് പ്രശ്നമായി. പിന്നീട് അവ തേടിയുള്ള ഒരു അന്വേഷണമായി. ഈ അന്വേഷണം ചെന്നെത്തിയത് പുതുപ്പള്ളി ഇഞ്ചക്കാട്ട് കുടുംബത്തിലാണ്. ഇഞ്ചക്കാട്ട് കുടുംബത്തിലെ ഉതുപ്പ് എന്ന ആളാണ് കൊടുവയലിൽ വന്നത് എന്നത് പഴയകാലം മുതൽ പറഞ്ഞ് കേട്ടിട്ടുള്ള അറിവാണ്. ഈ അറിവിന്റ അടിസ്ഥാനത്തിൽ പഴയ ചില ആധാരങ്ങൾ പരിശോധിച്ചപ്പോൾ ഇഞ്ചക്കാട്ട് ഉലഹന്നാൽ ഉതുപ്പ് എന്ന പേര് കണ്ടെത്തുകയുണ്ടായി. ഈ അടുത്ത കാലത്ത് കണ്ടെടുത്ത ഓലയിലുള്ള പ്രമാണം ഇതിന് തെളിവാണ്. (അതിന്റെ ഫോട്ടോസ്റ്റാറ്റ് ഇതോടൊപ്പം ചേർത്തിട്ടുണ്ട്.)

ഈ പശ്ചാത്തലത്തിൽ പുതുപ്പള്ളി ഇഞ്ചക്കാട്ട് കുടുംബവുമായി ബന്ധപ്പെട്ടപ്പോൾ ഇഞ്ചക്കാട്ട് നിന്ന് ഒരാൾ കൊടുവയലിൽ പോയി താമസിച്ചിട്ടുണ്ട് എന്ന് അവർക്കും അറിവുള്ളതാണ്. ആദ്യ കാലങ്ങളിൽ ഇരു കുടുംബങ്ങളും തമ്മിൽ കുടുംബബന്ധങ്ങൾ പുലർത്തിയിരുന്നതായി പറഞ്ഞുകേട്ടിട്ടുണ്ട്.

ഇഞ്ചക്കാട്ട് കുടുംബത്തിന്റെ ഉത്ഭവം എവിടെനിന്ന് എന്നറിയുന്നതിന് അവർ എഴുതിയിട്ടുള്ള കുടുംബചരിത്രത്തിലെ സൂചനകൾ വച്ച് അരിവിത്തുറയിൽ പോയി അന്വേഷണം നടത്തി. അവിടെയുള്ള അര

യത്തിനാൽ എന്ന കുടുംബത്തിലെ ഒരു വൈദീകനിൽ നിന്നും ലഭിച്ച അറിവുകളുടെ അടിസ്ഥാനത്തിൽ ചെത്തിക്കുളത്ത് ബഹുമാന്യനായ സി.ഒ. വർക്കി എഴുതി തയ്യാറാക്കിയ ഒരു ചെറിയ വിവരണമാണ് ഈ ചരിത്ര രചനയിലെ അടിസ്ഥാന പ്രമാണം.

ആ രേഖയിൽ പറയുന്നതനുസരിച്ച് നമ്മുടെ പൂർവ്വ പിതാക്കന്മാർ നിലയ്ക്കൽ പ്രദേശത്ത് താമസിച്ചിരുന്ന ഇഞ്ചക്കാട്ട് കുടുംബക്കാർ ആയിരുന്നു എന്നും പാണ്ടിപ്പടയുടെ ആക്രമണത്തിൽ നിന്നും രക്ഷ പ്പെടുന്നതിന് അവിടെനിന്നും പലായനം ചെയ്ത് പൂഞ്ഞാറിൽ വന്ന് താമസിച്ചുഎന്നും വിശ്വസനീയമായ രേഖകളുണ്ട്. പൂഞ്ഞാറിൽ ഇഞ്ച ക്കാട്ട് എന്ന വീട്ടുപേരിൽ തന്നെ അറിയപ്പെട്ടു.

ഈ കുടുംബത്തിലെ പുന്നൂസ് എന്ന ആൾ തെക്കുംകൂർ രാജാ വിന്റ അധീനതയിലായിരുന്ന പൂഞ്ഞാർ പ്രദേശത്തിന്റെ ഭാഗമായ (ഇ പ്പോൾ ഈരാറ്റുപേട്ടയിൽ ഉൾപ്പെടുന്ന) സ്ഥലത്ത് താമസമാക്കി. തെക്കുംകൂർ രാജാവിന്റെ സൈന്യത്തിലെ ധീരസേവനത്തിന് ഇഞ്ച ക്കാട്ട് കുടുംബത്തിലെ ഒരംഗത്തിന് രാജാവ് കല്പിച്ചുകൊടുത്ത ബഹു മതിയാണ് “അരശൻ അകത്താൾ” എന്ന സ്ഥാനപ്പേര്. അരശനകത്താൾ എന്നത് രൂപാന്തരപ്പെട്ട് അരയത്തിനാൽ എന്നായി. അങ്ങനെ രാജാവ് നൽകിയ സ്ഥാനപ്പേര് പിന്നീട് കുടുംബപ്പേരായി മാറി. (ഫാദർ തോമസ് അരയത്തിനാലിന്റെ ജീവചരിത്രം പേജ് 30)

പൂഞ്ഞാറിൽ താമസിച്ചിരുന്ന ഇഞ്ചക്കാട്ട് കുടുംബക്കാർ നൂറ്റാണ്ടു കൾക്ക് ശേഷം ശാഖോപശാഖകളായി പിരിഞ്ഞ് കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ കുടിയേറി പാർത്തു. അങ്ങനെ പോയവരിൽ ഇഞ്ചക്കാട്ട് കുടുംബത്തിലെ “മാത്തുള്ള” എന്നയാളിന്റെ കുടുംബം പുതുപ്പള്ളി യിലെത്തി. പുതുപ്പള്ളി അങ്ങാടിയിൽ താമസം തുടങ്ങി. ഇഞ്ചക്കാട്ട് എന്ന വീട്ടുപേർ തന്നെ അവർ സ്വീകരിച്ചു. (പതിനേഴാം നൂറ്റാണ്ടിൽ) ഈ മാത്തുള്ളയുടെ സന്താനപരമ്പരയാണ് പുതുപ്പള്ളി ഇഞ്ചക്കാട്ട് കുടുംബക്കാർ.

അന്വേഷണങ്ങൾ പുരോഗമിക്കുമ്പോൾ പൂഞ്ഞാറിലുള്ള ഇഞ്ചക്കാട്ടു കുടുംബക്കാർ തങ്ങളുടെ ശാഖകളെയെല്ലാം സംഘടിപ്പിച്ച് “ഇഞ്ചാ ക്കാട്ട് മഹാ കുടുംബയോഗം” രൂപീകരിക്കാനുള്ള ശ്രമം നടന്നുവരിക യായിരുന്നു. അതിന്റെ ഭാഗമായി അവിടെ നിന്ന് ജോസഫ് എന്നൊ രാൾ പുതുപ്പള്ളിയിലും പുതുപ്പള്ളിക്കാരിൽ നിന്നും കിട്ടിയ അറിവ നുസരിച്ച് തോട്ടയ്ക്കാട്ടും വന്ന് നമ്മുടെ ആളുകളുമായി സംസാരിക്കു

കയും നമ്മെ അങ്ങോട്ട് ക്ഷണിക്കുകയും ചെയ്തു. ക്ഷണം സ്വീകരിച്ച് ശ്രീ സി. വി. ജോൺ ചെത്തിക്കുളം, റ്റി.എ. ഉതുപ്പ് ചിറപ്പുറം, കെ. യു. ഫിലിപ്പോസ് കൊടുവയലിൽ തുടങ്ങിയവർ അവിടെപോയി അവരുമായി ആശയവിനിമയം നടത്തി. തമ്പുരാക്കൻമാർ കല്പിച്ചു നൽകിയിരുന്ന ഇഞ്ചക്കാട്ട് പറമ്പും അനുബന്ധ സ്ഥലങ്ങളും അന്യാധീനപ്പെട്ട് ഇഞ്ചക്കാട്ട് കുടുംബംതന്നെ ഇപ്പോൾ അവിടെ ഇല്ലാതായി. എങ്കിലും മൂലകുടുംബത്തിന്റെ പേര് വിട്ടുകളയാതെ ആ പേരിൽ എല്ലാ ശാഖകളെയും പങ്കെടുപ്പിച്ച് ഇഞ്ചക്കാട്ട് മഹാകുടുംബയോഗം 2009 സെപ്റ്റംബർ 12 ശനിയാഴ്ച കടപ്ലാമറ്റം സെന്റ് മേരീസ് പള്ളി ഓഡിറ്റോറിയത്തിൽ കൂടുകയുണ്ടായി. പ്രസ്തുത സമ്മേളനത്തിൽ കൊടുവയലിൽ കുടുംബത്തിൽ നിന്നും 50-ഓളം പേർ സംബന്ധിച്ചു.

ആ സമ്മേളനത്തിൽ ഇഞ്ചക്കാട്ട് കുടുംബത്തിന്റെ ശാഖകളായ കരിയാപുരയിടം, അരയത്തിനാൽ, വലിയപുരയ്ക്കാട്ട്, തടവനാൽ, മൂഴിയാങ്കൽ, കൊച്ചുപുര, കൊല്ലംപറമ്പിൽ, കൊടുവയലിൽ, മാലിക്കൽ, പാഴൂർ, ഇഞ്ചക്കാട്ട്, എന്നീശാഖകളിൽ നിന്നായി 1000-ത്തിലധികം പേർ സംബന്ധിച്ചു. ആ സമ്മേളനം ഉദ്ഘാടനം ചെയ്തത് ഇടുക്കി ബിഷപ്പും കുടുംബാംഗവുമായ മാർ മാത്യു ആനിക്കുഴിക്കാട്ടിൽ തിരുമേനിയും അദ്ധ്യക്ഷത വഹിച്ചത് കുടുംബയോഗം പ്രസിഡന്റ് ശ്രീ ജോയി നടുക്കര എക്സ് എം.പി യും ആയിരുന്നു. ആ യോഗത്തിൽ വച്ച് ഇഞ്ചക്കാട്ട് മഹാ കുടുംബയോഗം എന്ന ഒരു സംഘടന ചാരിറ്റബിൾ സൊസൈററീസ് ആക്ട് അനുസരിച്ച് രജിസ്റ്റർ ചെയ്യാനും ഈ സംഘടനയ്ക്ക് ഒരു നിയമാവലി എഴുതിയുണ്ടാക്കാനും പ്രസിഡന്റ് അഡ്വ. ശ്രീ. ജോയി നടുക്കരയെ ചുമതലപ്പെടുത്തി. മുമ്പോട്ടുള്ള പ്രവർത്തനങ്ങൾക്ക് വിവിധ കമ്മിറ്റികളെയും തെരഞ്ഞെടുത്തു. വൈസ് പ്രസിഡന്റുമാരിൽ കൊടുവയലിൽ കുടുംബാംഗമായി ശ്രീ നൈജു നൈനാനേയും ശാഖാ സെക്രട്ടറിയായി ശ്രീ റ്റി. എ. ജോർജ്ജിനെയും എക്സിക്യൂട്ടീവ് കമ്മറ്റി അംഗമായി ശ്രീ റ്റി.എ. ഉതുപ്പിനെയും തെരഞ്ഞെടുത്തു. കുടുംബചരിത്രം എഴുതിയുണ്ടാക്കുന്നതിന് ഫാദർ ഡോ. തോമസ് ആനിക്കുഴിക്കാട്ടിൽ ചെയർമാനായി ഒരു ചരിത്രക്കമ്മറ്റിയെ തെരഞ്ഞെടുത്തു. അതിൽ നമ്മുടെ പ്രതിനിധിയായി ശ്രീ. സി.യു. വർക്കിയേയും നിശ്ചയിച്ചു. അതിനുശേഷം കമ്മറ്റികൾ ഇടയ്ക്കിടയ്ക്ക് കൂടുകയും നിയമാവലി അംഗീകരിക്കുകയും അതുപ്രകാരം അംഗത്വ കാർഡുകൾ എല്ലാശാഖകളിലും വിതരണത്തിന് എത്തിക്കുകയും ചെയ്തു. നമ്മുടെ ശാഖയിൽനിന്ന് 66 സാധാരണ അംഗത്വവും 3 ആയു

ഷ്കാല അംഗത്വവും എടുക്കുകയുണ്ടായി. കൂടാതെ ചരിത്ര കമ്മറ്റി കൂടുകയും എല്ലാ ശാഖകളും അവരവരുടെ ചരിത്രം എഴുതി സമർപ്പിക്കണമെന്ന് തീരുമാനിച്ചതനുസരിച്ച് കൊടുവയലിൽ ശാഖയുടെ ചരിത്രം നമ്മൾ സമർപ്പിക്കുകയും ചെയ്തു. ഇനി അതിൽ ചേർക്കാനുള്ള ഫോട്ടോകൾ അടുത്ത കമ്മറ്റി കൂടുമ്പോൾ കൊണ്ടുവരണമെന്ന് ആവശ്യപ്പെട്ടിട്ടുണ്ട്.

പല വർഷങ്ങളിലെ നിരന്തരമായ പരിശ്രമഫലമായിട്ടാണ്. ഈ കുടുംബചരിത്രം എഴുതി പൂർത്തിയാക്കുവാനും അത് പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുവാനും സാധിച്ചത്. അതിനുപിന്നിൽ നിസ്തുലമായ സേവനം അനുഷ്ഠിച്ച ശ്രീ റ്റി.എ. ജോർജ്ജ് ചിറപ്പുറത്തിനെ പ്രത്യേകം അനുമോദിക്കുന്നു. ഇതിന്റെ രചനയ്ക്ക് ആവശ്യമായ വിവരങ്ങൾ തന്നു സാഹായിച്ച എല്ലാ കുടുംബാംഗങ്ങളോടും നന്ദി അറിയിക്കുന്നു.

രണ്ട് അദ്ധ്യായങ്ങളിലായിട്ടാണ് ഈ പുസ്തകം രചിച്ചിരിക്കുന്നത്. ഒന്നാമധ്യായത്തിൽ കുടുംബചരിത്രവും രണ്ടാം അദ്ധ്യായത്തിൽ കുടുംബാംഗങ്ങളെ കുറിച്ചുള്ള വിവരങ്ങളുമാണ് കൊടുത്തിരിക്കുന്നത്. നമ്മുടെ പൂർവ്വപിതാവ് (കൊടുവയലിൽ വന്ന ആൾ) ജി. 1 എന്ന് രേഖപ്പെടുത്തിയിരിക്കുന്നു ജി എന്നത് തലമുറയെയും റോമൻ അക്കത്തിലുള്ളത് തലമുറയുടെ ക്രമനമ്പരിനെയും സൂചിപ്പിക്കുന്നു. ഓരോ കുടുംബത്തിനും തങ്ങൾ ഏതു ശാഖയിലാണെന്നും എത്രാമത്തെ തലമുറയാണെന്നും വേഗം കണ്ടുപിടിക്കാൻ കഴിയുംവിധമാണ് കുടുംബങ്ങളെ ക്രമീകരിച്ചിരിക്കുന്നത്.

പ്രിയ കുടുംബാംഗങ്ങളെ, നമ്മുടെ കുടുംബത്തിന് സ്വന്തമായ ചില പാരമ്പര്യങ്ങൾ ഉണ്ട്. ഉറച്ച ദൈവവിശ്വാസം, പ്രാർത്ഥനാ ജീവിതം, സാഹോദര്യം, ഒത്തൊരുമ, മദ്യവിരുദ്ധ നിലപാട് എന്നിവയെക്കുറിച്ച് അറിയുകയും അതിൽ അഭിമാനം കൊള്ളുകയും ചെയ്യാൻ നമുക്ക് കഴിയണം. ഭാവിതലമുറയ്ക്ക് കുടുംബത്തെക്കുറിച്ചും കുടുംബാംഗങ്ങളെക്കുറിച്ചും അറിവുനൽകാൻ ഈ ചെറു ഗ്രന്ഥം ഉപകരിക്കുമെങ്കിൽ ഞങ്ങൾ കൃതാർത്ഥരായി.

സ്നേഹാദരങ്ങളോടെ,

**സി.യു. വർക്കി**
ചിറപ്പുറത്ത്

പരിയാരം
1-05-2011

## പ്രസാധകക്കുറിപ്പ്

വളരെ കാലമായി കുടുംബാംഗങ്ങൾ, കുടുംബയോഗത്തിലും അല്ലാതെയും ചർച്ച ചെയ്തിരുന്ന ഒരു വിഷയമാണ് കുടുംബ ചരിത്ര രചന. 2009 മെയ് 1-ന് കൂടിയ യോഗത്തിൽ ഇനി താമസിയാതെ കുടുംബ യോഗ ചരിത്രം പ്രസിദ്ധീകരിക്കണമെന്നും ആയത് 2010 മെയ് മാസത്തിൽ ആവണമെന്നും തീരുമാനിച്ചു. അതിന്റെ പ്രവർത്തനങ്ങൾക്കായി ഒരു എഡിറ്റോറിയൽ ബോർഡ് രൂപീകരിച്ചു. എഡിറ്റോറിയൽ ബോർഡിൽ

| | | |
|---|---|---|
| 1) | ഫാ. കുര്യൻ ഉതുപ്പ് | കണ്ണൻതുരുത്തിൽ |
| 2) | ഫാ. ജിനേഷ് വർക്കി | കൊല്ലൻപറമ്പിൽ |
| 3) | ക്യാപ്റ്റൻ കെ. എസ്. ജോസഫ് | കണ്ണൻതുരുത്തിൽ |
| 4) | ശ്രീ കെ.യു. ഫിലിപ്പോസ് | കൊടുവയലിൽ |
| 5) | ശ്രീ സി.യു വർക്കി | ചിറപ്പുറത്ത് |
| 6) | ഡോ. ബിജു. ജോൺ | ചെത്തിക്കുളത്ത് |
| 7) | ശ്രീ സി. വി. ജോൺ | ചെത്തിക്കുളത്ത് |
| 8) | ശ്രീ റ്റി. എ. ഉതുപ്പ് | ചിറപ്പുറത്ത് |
| 9) | ശ്രീ സി. യു. വർക്കി | ചെത്തിക്കുളത്ത് |
| 10) | ജോയ്സ് തോട്ടയ്ക്കാട് | കണ്ണൻതുരുത്തിൽ |
| 11) | ശ്രീ പി. വി. ജോസഫ് | പുത്തൻപുരയിൽ |
| 12) | ശ്രീ വർക്കി ഏബ്രഹാം | മണലേൽ |
| 13) | ശ്രീ മനോജ് വർക്കി | വടക്കേപറമ്പിൽ |
| 14) | ശ്രീ വർക്കി ജോർജ് | മുല്ലശ്ശേരിൽ |
| 15) | ശ്രീ റ്റി.എ. ജോർജ് | ചിറപ്പുറത്ത് |
| 16) | മിസ്സിസ് മറിയാമ്മ ജോൺ | മുല്ലശ്ശേരിൽ |
| 17) | മിസ്സിസ് സുജാ കുര്യൻ | ചിറപ്പുറത്ത് |

18) മിസ്സിസ് ഷീനാ ബിന്നി കൊടുവയലിൽ

19) മിസ്സിസ് റൂബി ചാക്കോ പുത്തൻപുരയിൽ

എന്നിവർ അംഗങ്ങളായിരിക്കും. ഇവരിൽ റ്റി.എ. ജോർജ്ജിനെ കൺവീനറായും സി.യു. വർക്കിയെ ചരിത്ര രചനയ്ക്കായും ചുമതലപ്പെടുത്തി.

എഡിറ്റോറിയൽ ബോർഡ് പല തവണകൾ കൂടുകയും ചർച്ചകൾ നടത്തുകയും ചെയ്തു. ഫോട്ടോ ഇടുന്നതിനുള്ള താരീഫുകൾ നിശ്ചയിച്ചു. ഈ വിവരങ്ങൾ നമ്മുടെ എല്ലാ ഭവനങ്ങളിലും അറിയിക്കണമെന്ന് തീരുമാനിച്ചതനുസരിച്ച് പ്രസിഡന്റ് അച്ചനും അംഗങ്ങളും എല്ലാ ഭവനങ്ങളും സന്ദർശിച്ച് വിവരങ്ങൾ ധരിപ്പിക്കുകയുണ്ടായി.

എഡിറ്റോറിയൽ ബോർഡ് മെമ്പേഴ്സിന്റെ ആത്മാർത്ഥ പരിശ്രമത്തിനുശേഷവും ഫോട്ടോകൾ ശേഖരിക്കാൻ സാധിച്ചില്ല. ആയതിനാൽ 2010-ലെ കുടുംബയോഗ സമയത്തേയ്ക്ക് പുസ്തകം തയ്യാറാക്കുവാൻ സാധിച്ചില്ല.

പിന്നീട് കൂടിയ ബോർഡ് മീറ്റിംഗിൽ ഫോട്ടോകൾ ശേഖരിക്കുന്നതിനും ഫോട്ടോകൾ ഇല്ലാത്ത ഭവനങ്ങളിൽ ക്യാമറയുമായി പോയി ശേഖരിക്കുന്നതിനും ജോയ്സ് തോട്ടയ്ക്കാടിനെയും, മനോജ് വർക്കിയെയും ചുമതലപ്പെടുത്തുകയും രണ്ടുപേരും ഏൽപിച്ച ചുമതലകൾ ഏറ്റവും ഭംഗിയായി നിറവേറ്റുകയും ചെയ്തു. രണ്ടുപേരോടും ഉള്ള കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

ചരിത്ര രചന പൂർണ്ണമായും നിറവേറ്റിയത് ശ്രീ സി.യു. വർക്കി ആണ്. എല്ലാ ബോർഡ് മീറ്റിംഗുകളിലും രചന സമർപ്പിക്കുകയും ഓരോ ശാഖയുടെയും, അതാതു ശാഖാ അംഗങ്ങളുടെ കൈയിൽ കൊടുത്ത് പരിശോധിച്ച് തിരുത്തലുകൾ വേണ്ടവ തിരുത്തിയിട്ടുള്ളതുമാകുന്നു. ശ്രീ സി.യു വർക്കിയോടുള്ള കൃതജ്ഞത അറിയിക്കുന്നു.

ഈ മഹത്തായ സംരഭത്തിന് ചുമതലപ്പെടുത്തിയ ബോർഡ് അംഗങ്ങൾ എല്ലാവരും ചരിത്രപരമായ ചർച്ചകളിൽ സജീവമായി പങ്കെടുക്കുകയും ലഭ്യമായ അറിവുകളും രേഖകളും നൽകുകയും ചെയ്തിട്ടുണ്ട്. അംഗങ്ങളുടെ ആത്മാർത്ഥമായ സഹകരണവും അർപ്പണബോ

ധവുമാണ്. ഈ സംരഭത്തെ വിജയിപ്പിക്കാൻ സഹായിച്ചത്. എല്ലാ അംഗങ്ങളോടുമുള്ള നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ ഉദ്യമത്തിന്റെ സാക്ഷാത്കാരത്തിന് സാമ്പത്തിക സഹായം നൽകിട്ടുള്ളത്. പേരുവെളിപ്പെടുത്താൻ താല്പര്യമില്ലാത്ത വിദേശത്തുള്ള നമ്മുടെ രണ്ട് കുടുംബാംഗങ്ങളാണ്. നന്ദിയോടെ രണ്ടുപേരെയും സ്മരിക്കുന്നു.

ചരിത്ര രചനയ്ക്ക് അല്പമായോ അധികമായോ അറിവുകളും തെളിവുകളും നൽകി സഹകരിച്ച എല്ലാ കുടുംബാംഗങ്ങൾക്കും നന്ദി രേഖപ്പെടുത്തികൊള്ളുന്നു.

ഈ കുടുംബചരിത്ര രചനയ്ക്ക് നിയോഗിക്കപ്പെട്ടവർ ചരിത്രകാരൻമാരോ പുസ്തക രചനയിൽ സമർത്ഥരോ അല്ലാത്തതിനാൽ കുറവുകൾ ഉണ്ടാകുക സ്വാഭാവികമാണല്ലോ. ആയത് കുടുംബാംഗങ്ങൾ സ്നേഹബുദ്ധ്യാ ക്ഷമിക്കുമെന്നുള്ള വിശ്വാസത്തോടെ.

*എഡിറ്റോറിയൽ ബോർഡിനുവേണ്ടി*

പരിയാരം
1-5-2011

റ്റി.എ. ജോർജ്
കൺവീനർ

**പുതുപ്പള്ളി ഇഞ്ചക്കാട്ട് കുടുംബവുമായി നമുക്കുള്ള ബന്ധം സ്ഥിരീകരിക്കുന്ന ഓലയിലുള്ള രേഖ**



# ഇഞ്ചക്കാട്ടായ
# കൊടുവയലിൽ കുടുംബ ചരിത്രം

ത്രിയേക ദൈവത്തിനു സ്തുതി,

1972 മെയ്മാസം ഒന്നാം തീയതി കൊടുവയലിൽ കുടുംബയോഗത്തിന്റെ പ്രഥമ പൊതുസമ്മേളനം കൊടുവയലിൽ കുടുംബവീട്ടിൽ വച്ചു കൂടിയ അവസരത്തിൽ എല്ലാ കുടുംബാംഗങ്ങളുടെയും താൽപര്യമനുസരിച്ച് നടത്തിയ അന്വേഷണങ്ങളുടെ ഫലമായി ലഭിച്ച വിവരങ്ങളുടെ അടിസ്ഥാനത്തിൽ എഴുതിയുണ്ടാക്കിയ കൊടുവയലിൽ കുടുംബ ചരിത്രം.

കർത്തൃശിഷ്യനായ മാർ തോമ്മാശ്ലീഹാ സുവിശേഷപ്രചരണാർത്ഥം സഞ്ചരിച്ച് കേരളത്തിലെത്തുകയും ഇവിടെ പകലോമറ്റം, ശങ്കരപുരി, കള്ളി, കാളിയാങ്കൽ എന്നീ നാല് പ്രമുഖ ബ്രാഹ്മണകുടംബങ്ങളെ ക്രിസ്തുമാർഗ്ഗത്തിൽ ചേർക്കുകയും ഏഴരപള്ളികൾക്ക് അടിസ്ഥാനമിടുകയും ചെയ്തതായി ചരിത്രം രേഖപ്പെടുത്തിയിട്ടുള്ളതാകുന്നു. അതിൽ നിലയ്ക്കൽ എന്ന സ്ഥലത്തു സ്ഥാപിച്ച പള്ളിയിലെ അംഗങ്ങളായിരുന്നു നമ്മുടെ പൂർവ്വ പിതാക്കന്മാർ എന്നതിന് രേഖാമൂലമുള്ള തെളിവുകൾ ഇന്നും സൂക്ഷിക്കപ്പെട്ടിട്ടുണ്ട്. (ഇഞ്ചക്കാട്ട് മഹാകുടുംബ ചരിത്രത്തിൽ).

നിലയ്ക്കൽ പ്രദേശത്തു താമസിച്ചിരുന്ന നമ്മുടെ പൂർവ്വ പിതാക്കന്മാർ പിൽക്കാലത്ത് പൂഞ്ഞാറ്റിൽ തമ്പുരാക്കന്മാരുടെ താല്പര്യമനുസരിച്ച് അവിടുത്തെ അധികാരാതിർത്തിയിൽപ്പെട്ട അരുവിത്തുറയിൽ വന്നുതാമസമാക്കി. തെക്കുംകൂർ രാജാക്കന്മാരും പൂഞ്ഞാറ്റിൽ തമ്പുരാക്കന്മാർക്കും തമ്മിൽ അക്കാലത്ത് നിരന്തരം യുദ്ധം നടന്നിരുന്നതിനാൽ പൂഞ്ഞാറ്റിൽ തമ്പുരാക്കന്മാർക്ക് നമ്മുടെ പൂർവ്വ പിതാക്കന്മാരുടെ സഹായം ആവശ്യമായി വരുകയും അവരെ തമ്പുരാക്കന്മാർ "അരചതണലിൽ" താമസിപ്പിക്കുകയും ചെയ്തിരുന്നു. അരചത്തണലിൽ എന്നത് കാലാന്തരത്തിൽ "അരയത്തിനാൽ" എന്നായി തീർന്നിട്ടുണ്ട്.

ഇങ്ങനെ താമസിച്ചിരുന്ന നമ്മുടെ പിതാക്കന്മാർക്ക് കൃഷിആവശ്യത്തിനായി ഇഞ്ചക്കാട്ടു പ്രദേശം വിട്ടുകൊടുത്തതായി തമ്പുരാന്റെ ഒരു കല്പനയിൽ പറഞ്ഞിട്ടുണ്ട്. നാനംമൂനം ലിപികളിൽ എഴുതിയിട്ടുള്ള പ്രസ്തുത കല്പന ഇന്നും റവ: ഫാ: തോമ്മാസ് അരയത്തിനാൽ അച്ചന്റെ കൈവശം സൂക്ഷിച്ചിട്ടുള്ളതിൽ പ്രസക്തഭാഗം താഴെ ചേർക്കുന്നു.

അരുളിചെയ്യുക. "നമ്മുടെ ഇഞ്ചക്കാട്ട് പുന്നൂത് കണ്ടെന്നാൽ. ഇഞ്ചക്കാട്ടുപറമ്പും മൂഴിയാങ്കൽ പറമ്പും നീയും നിന്റെ അനന്തരവരും കാലത്തിലും ഒരു ചോത്തിയവും കൂടാതെ കണ്ട് തിരുവുകളമാകെ കരവും തീർത്ത് നീ ഒറപ്പു കൊള്ളുവാറും കൽപ്പിച്ചത്. കൊല്ലം ........ (862)-ാം മാണ്ട് മേടമാസം 16-ാം തീയതി നാള് ചതയത്തിൽ ഇരുന്നരുളി കൽപ്പിച്ച മേക്ക് ഇതാ മേനോൻ കൈഎളുത്ത്."

അരുവിത്തുറ ഇഞ്ചക്കാട്ടു നിന്നും പിൻ തലമുറക്കാരിൽ ചിലർ തിടനാട്, പൂഞ്ഞാർ, സ്ഥലങ്ങളിലേക്കു പോയി താമാസമാക്കിയതിൽ പുതുപ്പള്ളിയിൽ വന്നു താമസിച്ചവർ പഴയ വീട്ടുപേരു തന്നെ സ്വീകരിക്കുകയാണ് ചെയ്തത്. അരുവിത്തുറ താമസിച്ചിരുന്ന ഇഞ്ചക്കാട്ടു വീട്ടുകാർ മുന്നിട്ടു പരിശ്രമിച്ചതിന്റെ ഫലമായി വിശുദ്ധ ഗീവർഗീസ് സഹദായുടെ നാമത്തിൽ സ്ഥാപിച്ചതാണ് ഇന്നും പ്രസിദ്ധമായി നിലകൊള്ളുന്ന അരുവിത്തുറ സെന്റ് ജോർജ്ജ് പള്ളി.

അരുവിത്തുറ ഭാഗത്തുള്ള ഇഞ്ചക്കാട്ടു കുടുംബക്കാരിൽ ചിലർ തിടനാട്ട് വയലിൽ, പള്ളിപ്പറമ്പിൽ, തുടങ്ങിയ വീട്ടുപേരുകളിലും പൂഞ്ഞാ

റ്റിൽ വയലിൽ, മൂഴിയാങ്കൽ, കരിയാപുരയിടം വലിയ പുരയ്ക്കാട്ട്, കല്ലോലിൽ തുടങ്ങിയ വീട്ടുപേരുകളിലും തീക്കോയിയിൽ വയലിൽ, മറ്റത്തിൽ, പള്ളിപ്പറമ്പിൽ എന്നീ വീട്ടുപേരുകളിലും, കുറവിലങ്ങാട്ട് വയലിൽ, തടത്തിൽ, പതാലിൽ തുടങ്ങിയ വീട്ടുപേരുകളിലും താമസിച്ചു വരുന്നുണ്ട്. കൂടാതെ മലയിഞ്ചിപ്പാറ എന്ന സ്ഥലത്ത് ഇഞ്ചക്കാട്ടുവീട്ടുകാർ ചേർന്ന് ഒരു പള്ളി സ്ഥാപിച്ചു നടത്തിവരുന്നു. പൂഞ്ഞാർ പള്ളിയിൽ ഇഞ്ചക്കാട്ടു പുന്നൂസ് പാണ്ടിയിൽ നിന്ന് വി: മാതാവിന്റെ ഒരു രൂപം കൊണ്ടുവന്ന് വച്ചതായി രേഖയുണ്ട്.

അരുവിത്തുറയിൽ നിന്നും പുതുപ്പള്ളിയിൽ വന്ന ഇഞ്ചക്കാട്ടു കുടുംബക്കാർ പുതുപ്പള്ളി അങ്ങാടിയിൽ താമസമുറപ്പിച്ചു. കുറെക്കാലങ്ങൾക്കുശേഷം വ്യാപാരത്തിനും മറ്റും കുടുതൽ സൗകര്യമായ പുതുപ്പള്ളി കവലയ്ക്കു സമീപം താമസമാക്കി.

### ഒരു കുടുംബം പറിച്ചു നടപ്പെടുന്നു.

പറിച്ചു നട്ടത് കൂടുതൽ കരുത്തോടെ വളർന്നു. ഇഞ്ചക്കാട്ടുകുടുംബത്തിലെ മൂന്നാംതലമുറക്കാരൻ ഉലഹന്നാന്റെ മകൻ ഉതുപ്പ് ഉദ്ദേശം A.D 1810-ൽ കൊടുവയലിൽ വന്നു. തോട്ടയ്ക്കാട് പരിയാരം കരകളുടെ സംഗമസ്ഥലമായ കൊടുവയലിന്റെ പടിഞ്ഞാറെ കരയിൽ വീടു വച്ചു താമസം ഉറപ്പിച്ചു. മൃഗങ്ങളെ വേട്ടയാടൽ പതിവാക്കിയിരുന്ന ഇദ്ദേഹം പുതുപ്പള്ളിയിൽ നിന്നും വേട്ടയ്ക്കായി ഈ പ്രദേശങ്ങളിൽ ചുറ്റി സഞ്ചരിക്കുക പതിവായിരുന്നു. ഇതിനിടയിൽ ഇവിടെയുള്ള വയലും അതിന്റെ ഇരുകരകളിലുമായുള്ള ഫലഭൂയിഷ്ടമായ സ്ഥലങ്ങളും നോട്ടമിട്ടിരുന്നു. പിന്നീട് സർക്കാർ അധികാരികളെ സമീപിച്ച് അതിന്റെ വിലയൊടുക്കി സ്വന്തം പേരിൽ പതിപ്പിച്ചെടുത്ത് കൈവശമാക്കുകയായിരുന്നു. ഇദ്ദേഹം ഒന്നാം തലമുറ എന്ന് കണക്കാക്കിയാണ് ഈ ചരിത്രം എഴുതപ്പെട്ടിട്ടുള്ളത്. കൃഷി പ്രധാന ഉപജീവനമാർഗ്ഗമായി സ്വീകരിച്ചിരുന്ന നമ്മുടെ പിതാക്കന്മാർ കൃഷിക്കുപയുക്തമായ സ്ഥലങ്ങൾ തേടിയാണ് ഇവിടെയെത്തിയത്. ഇവിടെ വന്ന് ഇവിടെയുള്ള വയലും അതിന്റെ ഇരുകരകളിലുമായുള്ള സ്ഥലങ്ങളും വിലയ്ക്കുവാങ്ങി. വയലിനോട് ബന്ധപ്പെട്ടാണ് കൊടുവയലിൽ' എന്ന വീട്ടുപേരുണ്ടായത്. വയലിന്റെ സംരക്ഷണത്തിലായിരുന്നു ആദ്യം ശ്രദ്ധ വച്ചത്. കരയിൽനിന്നും മണ്ണൊലിച്ചിറങ്ങിയും മഴക്കാലത്ത് മണൽക

യറിയും കിടന്നിരുന്നത് മണ്ണെടുത്തു മാറ്റിയും ഇരുകരകളോടും ചേർന്ന് പുറം തോടുകൾ നിർമ്മിച്ചും വയൽ സംരക്ഷിച്ച് ആണ്ടിൽ രണ്ടു പ്രാവശ്യം മുടങ്ങാതെ നെൽക്കൃഷിചെയ്ത് ഭക്ഷ്യ സ്വയംപര്യാപ്തത നേടുകയായിരുന്നു ലക്ഷ്യം. അതിൽ ഏറെക്കുറെ വിജയിക്കുവാനും അവർക്ക് കഴിഞ്ഞു. അതോടൊപ്പം കരകൃഷിയിലേക്കും ശ്രദ്ധപതിപ്പിച്ചു. കാടുപിടിച്ചുകിടന്നിരുന്ന സ്ഥലങ്ങളൊക്കെയും വെട്ടിത്തെളിച്ച് തെങ്ങ്, കപ്പ, കുരുമുളക്, വാഴ മുതലായ കൃഷികൾ ചെയ്തു. അക്കാലങ്ങളിൽ കാർഷികോല്പന്നങ്ങളുടെ വില തീരെ കുറവായിരുന്നതിനാൽ കൃഷിയിൽ നിന്ന് കാര്യമായ നേട്ടങ്ങളൊന്നും ഉണ്ടാക്കുവാൻ കഴിഞ്ഞിരുന്നില്ല. 1939-1945 കളിൽ രണ്ടാം ലോകമഹായുദ്ധം കൊടുമ്പിരിക്കൊണ്ടിരുന്ന കാലത്ത് ഭക്ഷ്യക്ഷാമം രൂക്ഷമായപ്പോൾ പട്ടിണി കൂടാതെ ജീവിച്ചു പോകുവാൻ സഹായിച്ചത് നമ്മുടെ പാടത്തെ നെൽകൃഷിയാണ്. 1940-കളായപ്പോഴേക്കും കാർഷികോല്പന്നങ്ങളുടെ വില ക്രമേണ ഉയർന്നു തുടങ്ങിയതോടെ സാമ്പത്തിക സ്ഥിതി മെച്ചപ്പെട്ടു. അതോടെ നമ്മുടെ കുട്ടികളിൽ ചിലരൊക്കെയെങ്കിലും ഉന്നത വിദ്യാഭ്യാസം നേടുകയും ഉയർന്ന ഡിഗ്രികൾ സമ്പാദിക്കുകയും ചെയ്തു വടക്കേപ്പുറമ്പിൽ വി.വി. നൈനാൻ ബനാറസിൽ പോയി Industrial Chemistry M.Sc. പാസ്സായി. കൊടുവയലിൽ കുടുംബത്തിലെ ആദ്യത്തെ Post Graduate ഡിഗ്രിക്കാരനാണിദ്ദേഹം.

## മാർ അപ്രേം പള്ളി സ്ഥാപനം

ആദ്യകാലങ്ങളിൽ കൊടുവയലിൽ കുടുംബാംഗങ്ങൾ തങ്ങളുടെ മാതൃദേവാലയമായ പുതുപ്പള്ളി സെന്റ്. ജോർജ്ജ് പള്ളിയിൽ പോയി ആരാധന നടത്തി വന്നിരുന്നു. അതോടൊപ്പം ഈ പ്രദേശത്ത് ഒരു ദേവാലയം സ്ഥാപിക്കുന്നതിനെക്കുറിച്ച് ഇവിടുത്തെ പ്രമുഖ കുടുംബങ്ങളായ ഓലിക്കര, പുള്ളോലിക്കൽ, വലിയമണ്ണിൽ തുടങ്ങിയകുടുംബക്കാരുമായി ആലോചന നടത്തുകയും 1863-ൽ സുറിയാനി സഭയിലെ മഹാപരിശുദ്ധനായ മാർ അപ്രേമിന്റെ നാമത്തിൽ പള്ളിയ്ക്ക് അടിസ്ഥാനമിടുകയും ചെയ്തു. പള്ളി പണിയുടെ എല്ലാ ഘട്ടങ്ങളിലും കൊടുവയലിൽ കുടുംബക്കാർ മുൻപന്തിയിൽ നിന്നു പ്രവർത്തിച്ചിരുന്നു. ആരാധനയിൽ മുടങ്ങാതെ സംബന്ധിക്കുകയും പള്ളി ഭരണത്തിലും സംരക്ഷണത്തിലും അതീവ ശ്രദ്ധചെലുത്തുകയും ചെയ്തിരുന്നു. കൊടുവയലിൽ കുടുംബാംഗങ്ങൾ എല്ലാവരും തന്നെ

പൊതുവേ ശാന്തശീലരും അടിയുറച്ച ദൈവവിശ്വാസികളും ആണ്. അതിനാൽ ആരാധനയിലും ആത്മീയ അനുഷ്ഠാനങ്ങളിലും നിഷ്ഠ യുള്ളവരും സഭയോടും സഭാസ്ഥാനികളോടും ആദരവോടും ബഹു മാനത്തോടും കൂടെ ഇടപെടുന്നവരും ആണ്. പിതാക്കന്മാർ ഏല്പിച്ചു തന്ന സത്യവിശ്വാസം മുറുകെപിടിച്ച് സഭാകാര്യങ്ങളിലും ആത്മീയ രംഗത്തും സജീവസാന്നിദ്ധ്യമാകുവാൻ നമുക്ക് കഴിഞ്ഞിട്ടുണ്ട്. സഭാ പ്രവർത്തനങ്ങളിലും, ആത്മീയകാര്യങ്ങളിലും ഇപ്പോഴും നമ്മുടെ അംഗ ങ്ങൾ സജീവമായി പ്രവർത്തിക്കുന്നു എന്നുള്ളത് നമുക്ക് അഭിമാനി ക്കാവുന്നതാണ്.

നമ്മുടെ കുടുംബാംഗങ്ങളുടെ ആത്മീയ ചൈതന്യത്തിന്റെ ഉറവിടം മാർ അപ്രേം പള്ളിയും നമ്മുടെ കാവൽ പിതാവായ മാർ അപ്രേമും ആണ്. മാർ അപ്രേമിന്റെ മദ്ധ്യസ്ഥത നമുക്കെന്നും കാവലും കോട്ടയും ആയിരുന്നു. മാർ അപ്രേമിന്റെ മദ്ധ്യസ്ഥതമൂലം ദേശം വസന്തകളിൽ നിന്നും രോഗങ്ങളിൽ നിന്നും വിടുതൽ പ്രാപിച്ചവരുടെ സാക്ഷ്യങ്ങൾ അനവധിയാണ്. ചിലവർഷങ്ങളിൽ വരൾച്ചമൂലം ജനം വലഞ്ഞപ്പോൾ വിശ്വാസികൾ പള്ളിയിൽ ഒത്തുകൂടി മാർ അപ്രേമിന്റെ മദ്ധ്യസ്ഥത യിൽ പ്രാർത്ഥന നടത്തുകയും പള്ളിമുറ്റത്ത് കഞ്ഞി വീഴ്ത്തൽ നട ത്തുകയും ചെയ്തതിന്റെ ഫലമായി ദേശത്തു മഴ ലഭിച്ചതിന്റെ ഓർമ്മ കൾ പഴമക്കാർ പറഞ്ഞുകേട്ടിട്ടുണ്ട്.

ദൈവത്തിലുള്ള അചഞ്ചലമായ വിശ്വാസം മൂലം ദൈവാനുഗ്രഹം നമ്മുടെ കുടുംബത്തിന് എന്നും തുണയായിട്ടുണ്ടായിരുന്നു. അതിനു തെളിവായി രണ്ട് സംഭവങ്ങൾ ഇവിടെ അനുസ്മരിക്കുന്നു.

അക്കാലത്ത് വെട്ടി വിതയ്ക്കുന്ന രീതി ഉണ്ടായിരുന്നു. (കരഭൂമി യിൽ, കാടുവെട്ടി കുറ്റികളൊക്കെ പറിച്ച് തീയിട്ട് നെല്ലു വിതയ്ക്കുന്ന രീതി) അങ്ങനെ വീടിനു പുറകിലുള്ള സ്ഥലം ഒരുക്കി തീയിട്ടു. അതിൽ നിന്ന് കാറ്റത്ത് തീപറന്ന് പുരയുടെ മോന്താഴത്തിന് ഒത്ത നടുക്ക് വീണത് ആരും കണ്ടില്ല. കാറ്റുണ്ടായിരുന്നതുകൊണ്ട് തീ വേഗം പടർന്നു. വേലക്കാർ കണ്ട് കൂവി നിലവിളിച്ചു. എല്ലാവരും ഇതികർത്ത വ്യതാമൂഢരായി നിന്നുപോയി. കാരണം വെള്ളം അന്നു കോരുന്നത് പാളകൊണ്ടാണ്. അത്രയും വെള്ളം തീ അണയ്ക്കാൻ മതിയാവില്ല. നമ്മുടെ വല്യപ്പച്ചൻ നെഞ്ചത്തടിച്ച് പ്രാർത്ഥിച്ചു. പ്രാർത്ഥന സ്വർഗ ത്തിലെത്തി. നിമിഷനേരംകൊണ്ട് ചുഴലിക്കാറ്റും കൂട്ടത്തിൽ ശക്ത

മായ മഴയും. തീ അണഞ്ഞു. എല്ലാവരും ദൈവത്തെ മഹത്വപ്പെടുത്തി. നമ്മുടെ കുടുംബം ദൈവസാന്നിദ്ധ്യം വ്യക്തമായി തിരിച്ചറിഞ്ഞ ഒന്നാം പ്രാവശ്യം.

ഒരു സായംസന്ധ്യയിൽ സാധാരണപോലെ കണ്ണൻതുരുത്തിൽ വലിയകൊച്ച് എണ്ണയും തേച്ച് കുളിക്കടവിലേയ്ക്ക് പോയി (ഇന്നത്തെ കൊച്ചുതോട് അന്ന് വെറും തോടായിരുന്നില്ല ഒരു കയം ആയിരുന്നു. അതിന്റെ വശത്താണ് കുളിക്കടവ്) ദേഹത്ത് എണ്ണ തിരുമ്മി പിടിപ്പിച്ചുകൊണ്ട് കല്ലുകെട്ടിൽ ഇരുന്ന് കാലുകൾ വെള്ളത്തിലേയ്ക്ക് ഇട്ടു ആട്ടി അതിന്റെ ആനന്ദം ആസ്വദിച്ച് ഇരുന്നു. വലിയകൊച്ച് നല്ല ആരോഗ്യവാനും ആറടിയിൽ കൂടുതൽ ഉയരവും ഉള്ള ശാരീരിക ആകാരത്തിന് ഉടമയും ആയിരുന്നു. വെള്ളത്തിൽ കാലിട്ട് ഇളക്കി ഇരുന്ന സമയത്ത് ചീങ്കണ്ണി ചാടി കാലിൽ പിടിച്ചു. തുടയിലാണ് പിടിവീണത്. രക്ഷപ്പെടാനുള്ള തത്രപ്പാടിൽ വലിയ കൊച്ച് തൊട്ടടുത്തുണ്ടായിരുന്ന കടപ്ലാവിന്റെ വേരിൽ കയറിപ്പിടിച്ചു. ആരോഗ്യവാനും ധൈര്യശാലിയുമായിരുന്നത് കൊണ്ട് പിടിവിടാതെ കൂവി ആൾക്കാരെ വിളിച്ചു. ഇതിനിടയിൽ ചീങ്കണ്ണി തുടയിലെ മാംസം കടിച്ചുപറിച്ച് കൊണ്ടുപോയിരുന്നു. സഹോദരങ്ങൾ വന്ന് എടുത്ത് വീട്ടിൽകൊണ്ട് കിടത്തി. അന്ന് ഏറ്റവും അടുത്തുള്ളതും വിദഗ്ധനുമായിരുന്ന വൈദ്യൻ ചികിത്സ തുടങ്ങി. (കുട്ടപ്പൻ വൈദ്യന്റെ പിതാവ്) എന്നാൽ ഓരോ ദിവസവും വ്രണം പഴുത്ത് വഷളായിക്കൊണ്ടിരുന്നു. അതിനാൽ വയസ്കരത്തെ ചികിത്സ തുടങ്ങി. എന്നാൽ പഴുപ്പ് കൂടുകയും പനി ബാധിക്കുകയും ആണ് ഉണ്ടായത്. ദിവസവും കൂടികൂടിവന്ന് അബോധാവസ്ഥയിലേക്ക് മാറി. അബോധാവസ്ഥയിൽ ഉണർന്ന് ചാടി എഴുന്നേൽക്കും. ആരോഗ്യവാനായിരുന്നത് കൊണ്ട് പിടിച്ചുകിടത്താൻ രണ്ട് പേർ എപ്പോഴും വശങ്ങളിൽ ഉണ്ടായിരിക്കും. രോഗാവസ്ഥ മൂർച്ഛിക്കുകയും മരിച്ചുപോകും എന്ന് തീർച്ചയാകുകയും ചെയ്തു. ദൂരെയുള്ള ബന്ധുക്കളൊക്കയും വന്ന് കണ്ടുപോയ്ക്കൊണ്ടിരുന്നു. അങ്ങനെ രോഗിയുടെ അനുജൻ ഉതുപ്പിന്റെ ഭാര്യാപിതാവ് മീനടം പുഞ്ചാൽ ചാണ്ടി (ചാണ്ടിക്കുഞ്ഞ്) കാണാൻ വന്നു. രോഗിയുടെ അവസ്ഥ കണ്ട് വളരെ നിരാശ തോന്നി. മരണം തീർച്ച എന്ന് നിരൂപിച്ചു. രോഗിയുടെ അമ്മയുടെ ആഗ്രഹപ്രകാരം വെളിയിലേക്കിറങ്ങി കിണറ്റുകര നിന്ന് പാളയിൽ വെള്ളം കോരി തലയിൽ ഒഴിച്ചു കയറിവന്ന് വലിയകൊച്ചിനെ സ്പർശിച്ചുകൊണ്ട് മൗനമായി പ്രാർത്ഥിച്ചു. നിമിഷങ്ങൾക്കകം രോഗി അബോ

ധാവസ്ഥയിൽ നിന്ന് ചാടിയെഴുന്നേറ്റ് വളരെ സ്പഷ്ടമായും സ്ഫുട മായും "കൊച്ചുതിരുമേനി വന്ന് നിൽക്കുന്നത് കണ്ടില്ലേ പെണ്ണുങ്ങൾ എന്താ നോക്കി നിൽക്കുന്നത് തടുക്കുപായ് എടുത്ത് ഇടൂ". എന്നു പറഞ്ഞ് വീണ്ടും അബോധാവസ്ഥയിലായി. എന്നാൽ അടുത്ത ദിവസം മുതൽ പനി സാവധാനം കുറയുകയും വ്രണം കരിയുവാനും തുടങ്ങി. അങ്ങനെ രോഗാവസ്ഥ മാറുകയും ഒടുവിൽ മാംസം ഇല്ലാതെ തൊലിവന്ന് സുഖം പ്രാപിക്കുകയും ചെയ്തു. അദ്ദേഹം വളരെക്കാലം ആരോഗ്യവാനായി ജീവിക്കുകയും ചെയ്തു. ഉറച്ച വിശ്വാസ ജീവിത ത്തിന്റെ മറ്റൊരു സംഭവം.

## സാമൂഹ്യ സാംസ്കാരിക പ്രവർത്തനങ്ങൾ

കൊടുവയലിൽ വന്നു താമസമാക്കിയ നമ്മുടെ പൂർവ്വ പിതാക്ക ന്മാർ ഈ പ്രദേശത്തുണ്ടായിരുന്ന ഈഴവർ, പുലയർ, പറയർ തുട ങ്ങിയ ജാതിക്കാരെ പാടത്തും പറമ്പിലും വേലക്കാരാക്കി, നെല്ല് തന്നെ കൂലികൊടുത്ത് അവരുടെ കുടുംബങ്ങളിലെ പട്ടിണി മാറ്റാൻ സഹാ യിച്ചു. ഇന്നും അവരുമായുള്ള സ്നേഹബന്ധം തുടരുന്നത് ഈ പ്രദേ ശത്തിന്റെ സാമൂഹ്യ സാംസ്കാരിക വളർച്ചക്ക് ഏറെ സഹായകരമാ യിട്ടുണ്ട്. കൃഷി വളർന്നതോടെ കാർഷികോൽപ്പന്നങ്ങുടെ വിപണനം ഒരു പ്രധാന ആവശ്യമായി മാറി. അതിന് റോഡുകളുടെ ആവശ്യം കണ്ടറിഞ്ഞ നമ്മുടെ പിതാക്കന്മാർ ഇരവുചിറ ചക്കൻചിറ റോഡിന്റെ നിർമ്മാണത്തിനു മുൻകൈയെടുത്തു. കൊടുവയലിൽ ഉതുപ്പ്, കൊടു വയലിൽ മാണി, ചിറപ്പുറത്ത് ഉതുപ്പ് എന്നിവരുടെ പരിശ്രമഫലമാ യാണ് ആ റോഡ് ഉണ്ടായത്. പിന്നീട് കൊടുവയലിൽ കെ.വി. ജോൺ (കുഞ്ഞപ്പൻ) പഞ്ചായത്തുമെമ്പറായിരുന്ന കാലത്ത്, കഞ്ഞപ്പന്റെ നേതൃ ത്വത്തിൽ വീതികൂട്ടിവെട്ടിച്ചതാണ് ചെത്തിക്കുളം പന്നിക്കോട്ടുപാലം റോഡ്. നമ്മുടെ കുടുംബാംഗങ്ങളുടെ ശ്രമഫലമായി ഉണ്ടായതാണ് പുളിക്കപ്പടവ് കൃഷ്ണൻ കോവിൽ റോഡും പുളിക്കപ്പടവ് ചിറപ്പുറം റോഡും. ഈ റോഡുകൾ ഈ പ്രദേശത്തിന്റെ സാമൂഹ്യ വികസന ത്തിലെ നാഴികക്കല്ലുകളാണ്.

കൃഷിയിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിച്ചിരുന്ന നമ്മുടെ പിതാക്കന്മാ രിൽ ചിലർ മറ്റു മേഖലകളിലേയ്ക്കും കടന്നു വരാൻ തുടങ്ങിയത് 3-ാം തലമുറ മുതലാണ്. മൂന്നാം തലമുറയിൽപെട്ട ചാക്കാലയിൽ

കൊച്ചൂട്ടി എന്നു വിളിക്കുന്ന വർക്കിയാണ് കൃഷിക്കു പുറമേ വ്യാപാര രംഗത്തേക്കും ചുവടുവച്ചത്. തേങ്ങാ വെട്ടി ഉണക്കി കൊപ്രയാക്കി ആലപ്പുഴയിൽ കൊണ്ടുപോയി വിറ്റിട്ട് അവിടെനിന്നും കൊച്ചിയിൽ നിന്നും പലചരക്കു സാധനങ്ങൾ മൊത്തമായി കൊണ്ടുവന്ന് ചാക്കാ ലയിൽ പുരയിടത്തിലുള്ള പീടികയിൽ നല്ല നിലയിൽ കച്ചവടം നട ത്തിയിരുന്നു. തോട്ടയ്ക്കാട്, കറുകച്ചാൽ, നെടുംകുന്നം പ്രദേശങ്ങളിൽ നിന്നുപോലും ആളുകൾ വന്ന് സാധനങ്ങൾ വാങ്ങിച്ചുകൊണ്ടു പോയി രുന്നു. അത്രയ്ക്ക് പേരുകേട്ട ഒരു വ്യാപാരസ്ഥാപനമായിരുന്നു അത്. അദ്ദേഹത്തിന്റെ മൂത്തമകൻ ഉതുപ്പ് (കുഞ്ഞപ്പൻ) പിതാവിന്റെ പാത പിൻതുടർന്ന് വ്യാപാരരംഗത്ത് ഒരു പടികൂടി മൂന്നേറി, കോട്ടയം പട്ട ണത്തിൽ ഒരു കട സ്വന്തമായി വാങ്ങിച്ച് അവിടെ കാപ്പിപ്പൊടി വ്യാപാരം ആരംഭിച്ചു. അദ്ദേഹത്തിന്റെ മക്കളായ ഉണ്ണി, ജോണി, തങ്ക ച്ചൻ എന്നിവർ കോട്ടയത്തു പ്രത്യേകം പ്രത്യേകം വ്യാപാരസ്ഥാപന ങ്ങൾ നടത്തിവരുന്നു.

നമ്മുടെ കുടുംബത്തിൽ നിന്ന് ആദ്യമായി വിദേശത്തു പോയത് കൊടുവയലിൽ (ചെമ്പിത്താനത്ത്) തോമ്മാച്ചൻ എന്നു വിളിക്കുന്ന സി.എം. തോമ്മസ് ആയിരുന്നു. അദ്ദേഹം മലേഷ്യയിൽ ജോലി സമ്പാ ദിച്ച് അവിടെ സ്ഥിരതാമസമാക്കുകയും ചെയ്തു.

4-ാം തലമുറയിൽ ആദ്യമായി കോളേജ് വിദ്യാഭ്യാസം നേടിയത് കണ്ണൻതുരുത്തിൽ കൊച്ചൂട്ടി എന്നുവിളിക്കുന്ന ഏബ്രഹാം ആയിരു ന്നു. അദ്ദേഹം ഇപ്പോഴത്തെ പ്രീഡിഗ്രിക്കു തുല്യമായ എഫ്.എ. വരെ പഠിച്ചു. 1914-ൽ ഒന്നാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടപ്പോൾ പട്ടാ ളത്തിൽ ചേരുകയും ബാംഗ്ലൂരിലെ പട്ടാള യൂണിറ്റിൽ സേവനം അനു ഷ്ടിക്കുയും ചെയ്തു. പിന്നീട് ബോംബെയിൽ മെക്കാനിക്കൽ എഞ്ചി നീയറിംഗ് പഠിച്ച് കൊല്ലത്ത് ഒരു കമ്പിനിയിൽ ജോലിനേടി. ഏറെ ക്കാലം കൊല്ലത്ത് താമസിച്ചു. 4-ാം തലമുറയിലെ പുരുഷന്മാരിൽ പലരും ഹൈസ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞ് സർക്കാർ സർവ്വീസുക ളിലും മറ്റ് ജോലികളിലും പ്രവേശിച്ചു.

അഞ്ചാം തലമുറയായപ്പോഴേയ്ക്കും വിദ്യാഭ്യാസകാര്യത്തിൽ വമ്പിച്ച മുന്നേറ്റം ഉണ്ടാക്കുവാൻ നമുക്കുകഴിഞ്ഞു. ആറാം തലമുറയി ലാണ് Professional വിദ്യാഭ്യാസരംഗത്ത് നമ്മുടെ കുടുംബാംഗങ്ങൾ

പ്രവേശിച്ചത്. ഡോക്ടർമാർ, എൻജിനീയർമാർ, എം.ബി.എ., എം.സി. എ ബിരുദങ്ങൾ നേടിയവർ എന്നിങ്ങനെ ഉന്നത വിദ്യാഭ്യാസരംഗത്തും കാര്യമായ നേട്ടങ്ങൾ ഉണ്ടാക്കുവാൻ നമ്മുടെ കുടുംബാംഗങ്ങൾക്ക് കഴിഞ്ഞിട്ടുണ്ട്.

### സാമൂഹ്യസേവനം

പരിയാരത്തുള്ള ചേരമർ ക്രസ്ത്യൻ വിഭാഗത്തിൽപ്പെട്ട രക്ഷാ സൈന്യ സഭാംഗങ്ങൾ തങ്ങൾക്കൊരു ആരാധനാലയം നിർമ്മിക്കു ന്നതിനു സ്ഥലം ഇല്ലാതെ വിഷമിച്ചപ്പോൾ അവരെ വിളിച്ച് പള്ളി യ്ക്കുള്ള സ്ഥലം വാഗ്ദാനം ചെയ്യുകയും ആയത് യഥാസമയം സൗജ ന്യമായി എഴുതിക്കൊടുക്കുകയും ഒരു താൽക്കാലിക ദേവാലയം നിർമ്മിക്കുന്നതിന് ധനസഹായം നൽകുകയും ചെയ്തത് നമ്മുടെ കുടുംബാംഗം ചാക്കാലയിൽ കൊച്ചൂട്ടി എന്ന വർക്കിയായരുന്നു. അതു പോലെ ഇവിടെയടുത്തുള്ള PRDS കൊടുവേലി സഭാ ദേവാലയ നിർമ്മാണത്തിന് മുൻകൈയ്യെടുത്ത തൊമ്മൻപറമ്പിൽ പത്രോസ്, പുളി ക്കപ്പടവിൽ വർഗീസ് എന്നിവർക്ക് വേണ്ട എല്ലാ സഹായവും നൽകി പള്ളി യാഥാർത്ഥ്യമാക്കിത്തീർത്തതും നമ്മുടെ കുടുംബാംഗങ്ങളാണ്.

### ആദ്ധ്യാത്മീക പ്രവർത്തനങ്ങൾ

1863-ൽ സ്ഥാപിതമായ മാർ അപ്രേംപള്ളി സ്ഥാപനത്തിനും നിർമ്മാ ണത്തിനും മുമ്പിട്ടു പ്രവർത്തിച്ചവരിൽ പ്രമുഖർ നമ്മുടെ കുടുംബാം ഗങ്ങളായ കൊടുവയലിൽ വർക്കിയും കണ്ണൻതുരുത്തിൽ ഉതുപ്പും ആയിരുന്നു. ഒരു പഴയചിത്രം ഇതിനു തെളിവാണ്. (ചിത്രം കാണു ക) പള്ളിസ്ഥാപനം മുതൽ അതിന്റെ ഭരണകാര്യങ്ങളിലും നടത്തി പ്പിലും നമ്മുടെ കുടുംബാംഗങ്ങൾ പ്രമുഖസ്ഥാനം വഹിച്ചിരുന്നു. ഓർത്തഡോക്സ് വിശ്വാസത്തിൽ അടിയുറച്ചുനിന്ന നമ്മുടെ കുടും ബാംഗങ്ങൾ മുടങ്ങാതെ ആരാധനയിൽ സംബന്ധിക്കുകയും ഇടവക യിലെ ആത്മീയ പ്രസ്ഥാനങ്ങളായ സൺഡേ സ്കൂൾ, യുവജനപ്ര സ്ഥാനം, മർത്തമറിയം സമാജം, പ്രാർത്ഥനാ യോഗങ്ങൾ എന്നിവയ്ക്കു നേതൃത്വം കൊടുക്കുകയും ചെയ്തിരുന്നു. അത് ഇപ്പോഴും തുടരുകയും ചെയ്യുന്നു. 50 വർഷം സൺഡേസ്കൂൾ സേവനം അനുഷ്ഠിച്ചതിന് ഇടവകയിൽ ആദ്യമായി ശ്രീ. കെ.യു. ഉതുപ്പ് കണ്ണൻതുരുത്തിലിന് പ്രശംസാ പത്രം ലഭിക്കുകയുണ്ടായി. ഇപ്പോൾ ഇടവകയിൽ ഏറ്റവും

കൂടുതൽ കാലം സൺഡേസ്കൂൾ സേവനം അനുഷ്ഠിച്ചതിനുള്ള പ്രശം സാപത്രം ശ്രീ. സി. യു. വർക്കി ചിറപ്പുറവും, 50 വർഷം പൂർത്തിയാക്കിയവർക്കുള്ള പ്രശംസാപത്രം ശ്രീ. സി. യു. ജോൺ ചെത്തിക്കുളവും കരസ്ഥമാക്കി. ശ്രീ കെ.എ. ഉതുപ്പ് കണ്ണൻതുരുത്തിൽ ശ്രീ. സി. യു. വർക്കി ചിറപ്പുറം എന്നിവർ സൺഡേസ്കൂൾ ഹെഡ്മാസ്റ്റർമാരായി സേവനം അനുഷ്ഠിച്ചു.

അഖിലമലങ്കര സൺഡേസ്കൂൾ 10-ാം ക്ലാസ്സ് മത്സര പരീക്ഷയിൽ ഇടവകയിൽ ആദ്യമായി 1-ാം റാങ്ക് നേടിയത് ശ്രീ സി.വി. ജോൺ ചെത്തിക്കുളത്ത് ആയിരുന്നു. അതുപോലെ സഹപാഠ്യ മത്സരത്തിൽ ഇടവകയിൽ ആദ്യമായി അഖിലമലങ്കര സംഗീത മത്സരത്തിൽ ജൂണിയർ വിഭാഗത്തിൽ 1-ാം സമ്മാനത്തിനർഹമായത് ചിറപ്പുറത്ത് വിനു വർഗീസ് കുര്യനാണ്.

സഭയിലെ ആരാധനാ സംഗീതവിഭാഗമായ ശ്രുതിയിൽ റ്റി.എ. ജോർജ്ജ് ചിറപ്പുറം, കുര്യൻ വർക്കി ചിറപ്പുറം എന്നിവർ പരിശീലനം നേടുകയും സുമോറോ ഗായക സംഘത്തിൽ അംഗങ്ങളായി പ്രവർത്തിക്കുകയും ചെയ്യുന്നു. കേന്ദ്രനിർദ്ദേശപ്രകാരം നമ്മുടെ പള്ളിയിലും ശ്രീ. റ്റി.എ. ജോർജ്ജിന്റെ നേതൃത്വത്തിൽ ഗായക സംഘം രൂപീകരിച്ചു പ്രവർത്തനം നടത്തിവരുന്നു.

അദ്ധ്യായം-2

## കുടുംബാംഗങ്ങളെ സംബന്ധിച്ചുള്ള വിവരങ്ങൾ

പുതുപ്പള്ളി ഇഞ്ചക്കാട്ടു കുടുംബത്തിലെ ഉലഹന്നാന്റെ മകൻ ഉതുപ്പ് ഏകദേശം 200 വർഷങ്ങൾക്കുമുമ്പ് പരിയാരം കരയിലെ കൊടുവയൽ ഭാഗത്ത് വന്നു താമസമാക്കി. ഇദ്ദേഹം മണർകാട് കല്ലക്കടമ്പിൽ മാണിയുടെ മകൾ അന്നാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് അഞ്ച് ആൺമക്കളുണ്ടായിരുന്നു. ഈ അഞ്ചുപേരുടെ സന്താനപരമ്പരയിൽ പെട്ടവരാണ് ഇന്നത്തെ കൊടുവയലിൽ കുടുംബക്കാർ. ഇവരുടെ വംശാവലി ഇപ്പോൾ എട്ടാം തലമുറയിൽ എത്തിനിൽക്കുന്നു. ഈ വംശാവലിയിൽ ഉൾപ്പെട്ട കുടുംബങ്ങളുടെ എണ്ണം നിലവിൽ നൂറിലധികമായിട്ടുണ്ട്.

### G. I ഉലഹന്നൻ ഉതുപ്പിന്റെ കുടുംബം

ഇദ്ദേഹം ദീർഘകായനും, നല്ല ആരോഗ്യവാനും ധീരനും ആയിരുന്നു. അതുകൊണ്ടുതന്നെ തദ്ദേശവാസികൾ അദ്ദേഹത്തെ ആദരവോടും ബഹുമാനത്തോടും സ്വീകരിച്ചിരുന്നു. തന്മൂലം കൊടുവയലിൽ കുടുംബത്തിന് ഒരു നല്ല പേരും പെരുമയും ഉണ്ടാക്കിയെടുക്കുവാൻ ഇദ്ദേഹത്തിന് കഴിഞ്ഞിരുന്നു. മണർകാട് കല്ലക്കടമ്പിൽ മാണിയുടെ മകൾ അന്നമ്മയാണ് ഭാര്യ. ഇവർ നല്ല കാര്യപ്രാപ്തിയുള്ള ഒരു സ്ത്രീയായിരുന്നു. ഇവർക്ക് ഉലഹന്നാൻ, മാണി, മാത്തൻ, ഉതുപ്പ്, വർക്കി എന്നിങ്ങനെ അഞ്ച് ആൺമക്കളും നാല് പെൺമക്കളും ഉണ്ടായിരുന്നു. പെൺമക്കളിൽ ഒരാളെ പുതുപ്പള്ളി പെരുമ്പഴമൂലയിലും ഒരാളെ മീനടത്ത് പ്ലാക്കിയിലും, ഒരാളെ അഞ്ചേരി ഇയ്യാടിയിലും ഒരാളെ മീനടത്തു കട്ടയിലും വിവാഹം കഴിപ്പിച്ചു.

മീനടത്ത് പ്ലാക്കിയിൽ വിവാഹം കഴിച്ച സഹോദരിയുടെ ഭർത്താവ് അകാലത്തിൽ നിര്യാതനായതിനെത്തുടർന്ന് സഹോദരിയേയും പുത്രനേയും തറവാട്ടിൽ കൊണ്ട് താമസിപ്പിക്കുകയും പിന്നീട് കുടുംബം വക കിഴക്കേക്കര പുരയിടത്തിൽ മാറ്റിപ്പാർപ്പിക്കുകയും ചെയ്തു. അവർ കൊടുവയലിൽ കിഴക്കേക്കര എന്നപേരിൽ അറിയപ്പെടുന്നു. ഇപ്പോൾ നമ്മോടൊപ്പം പരസ്പര സ്നേഹ സൗഹാർദ്ദ സാഹോദര്യ ബന്ധത്തിൽ കഴിയുന്നു.

(പെൺമക്കളുടെ പേരുകളും, വിവാഹം കഴിച്ചവരുടെ പേരുകളും ലഭ്യമല്ല)

ആൺ മക്കളിൽ മൂത്തയാൾ ഉലഹന്നാൻ കണ്ണൻ തുരുത്തിലും, രണ്ടാമൻ മാണിപുത്തൻപുരയിലും മൂന്നാമൻ മാത്തൻ മണലേലും നാലാമൻ ഉതുപ്പ് ചെത്തിക്കുളത്തും അഞ്ചാമൻ വർക്കി തറവാട്ടു വീടായ കൊടുവയലിലും താമസിച്ചു. അങ്ങനെ കൊടുവയലിൽ കുടുംബത്തിന് അവരവരുടെ വീട്ടുപേരിൽ കണ്ണൻതുരുത്തിൽ, പുത്തൻപുരയിൽ മണലേൽ, ചെത്തിക്കുളത്ത്, കൊടുവയലിൽ എന്നിങ്ങനെ 5 ശാഖകളുണ്ടായി ഈ ദമ്പതികൾ വാർദ്ധക്യത്തിൽ മരിച്ചു പുതുപ്പള്ളി പള്ളിയിൽ അടക്കപ്പെട്ടു.

## കണ്ണൻതുരുത്തിൽ ശാഖ

### 1 G. II. 1 കണ്ണൻതുരുത്തിൽ ഉലഹന്നാന്റെ കുടുംബം

ഒന്നാം തലമുറ ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ മൂത്തപുത്രൻ സാമാന്യ വിദ്യാഭ്യാസം. കൃഷി ഉപജീവനമാർഗ്ഗമായി സ്വീകരിച്ചു. കണ്ണൻ തുരുത്തിൽ പുരയിടത്തിൽ താമസമാക്കി. വാകത്താനം വള്ളിക്കാട്ടു മൂലയിൽ പഴഞ്ചിറ വർക്കി മകൾ ഏലിയാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ഉതുപ്പ്, കൊച്ചുവർക്കി ഉലഹന്നാൻ എന്നിങ്ങനെ 3 ആൺമക്കളും ആച്ചിയമ്മ, ഏലിയാമ്മ എന്ന് 2 പെൺ മക്കളും ഉണ്ടായി. ആച്ചിയമ്മയെ താഴത്തങ്ങാടി കുരിശുംമൂട്ടിലും ഏലിയാമ്മയെ കാരാപ്പുഴ പുത്തൻപുരയ്ക്കലും വിവാഹം കഴിച്ചയച്ചു. മാർ അപ്രേം പള്ളി സ്ഥാപിക്കുന്നതിൽ മുൻകൈ എടുത്തവരിൽ പ്രമുഖൻ ആയിരുന്നു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

### 2 G. III. 1 കണ്ണൻതുരുത്തിൽ ഉതുപ്പിന്റെ കുടുംബം

രണ്ടാം തലമുറ ഉലഹന്നൻ-ഏലിയാമ്മ ദമ്പതികളുടെ മൂത്തപുത്രൻ. സാമാന്യവിദ്യാഭ്യാസം. കിളിരൂർ ചേരിക്കൽ ഉതുപ്പ് മകൾ അന്നാമ്മയെ

വിവാഹം ചെയ്തു. ഇവർക്ക് ഉലഹന്നാൻ, ഉതുപ്പ്, അബ്രഹാം, സ്കറിയ എന്നിങ്ങനെ 4 ആൺ മക്കളും മറിയാമ്മ, അന്നമ്മ, സാറാമ്മ, ശോശാമ്മ എന്ന് 4 പെൺമക്കളും ഉണ്ടായി. മറിയാമ്മയെ മുട്ടം മേച്ചേരിൽ മാത്തൻ മകൻ തൊമ്മിയും, അന്നമ്മയെ കുഴിമറ്റം പട്ടശ്ശേരിൽ വർഗീസും, സാറാമ്മയെ മണർകാട് ചോറാറ്റിൽ വർക്കിയും, ശോശാമ്മയെ നാലുന്നാക്കൽ മൂലയിൽ വർഗീസും വിവാഹം ചെയ്തു. ഉതുപ്പും അന്നാമ്മയും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

### 3 G. III. 2 കണ്ണൻതുരുത്തിൽ കൊച്ചുവർക്കിയുടെ കുടുംബം

ഉലഹന്നാൻ-ഏലിയാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. സാമാന്യവിദ്യാഭ്യാസം. പാമ്പാടി ചേനേപ്പറമ്പിൽ ഏലിയാമ്മയെ വിവാഹം ചെയ്തു. ഇവർക്ക് യാക്കോബ് എന്നൊരു മകനും കുട്ടിയമ്മ, മറിയക്കുട്ടി എന്ന് രണ്ട് പെൺമക്കളും ഉണ്ടായി. കുട്ടിയമ്മയെ തോട്ടയ്ക്കാട്ട് കൊച്ചുവീട്ടിലും മറിയക്കുട്ടിയെ മണർകാട് ആലയ്ക്കപ്പറമ്പിലും വിവാഹം കഴിച്ചയച്ചു. യാക്കോബ് വിവാഹിതനായി മക്കളില്ലാതെ മരിച്ചു. ഭാര്യ പുനർ വിവാഹിതയായി പോയി. ഇവർ ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർഅപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

### 4 G. III. 3 കണ്ണൻതുരുത്തിൽ ഉലഹന്നന്റെ (അക്കര അപ്പൻ) കുടുംബം

രണ്ടാം തലമുറ ഉലഹന്നാൻ-ഏലിയാമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ. സാമാന്യ വിദ്യാഭ്യാസം. മീനടം പുഞ്ചാൽ ചാണ്ടിയുടെ മകൾ അന്നമ്മയെ വിവാഹം ചെയ്തു. ഈ ദമ്പതികൾക്കു മക്കളില്ല. വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

### 5 G. IV. 1 കണ്ണൻതുരുത്തിൽ ഉലഹന്നാന്റെ (വലിയകൊച്ച്) കുടുംബം

മൂന്നാം തലമുറ കണ്ണൻതുരുത്തിൽ ഉതുപ്പിന്റെയും അന്നമ്മയുടെയും മൂത്തപുത്രൻ. സാമാന്യ വിദ്യാഭ്യാസം. തിരുവാർപ്പ് മണലേൽ ഉലഹന്നാൻ മകൾ അക്കാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ഉതുപ്പ്, ഉലഹന്നാൻ എന്ന് രണ്ട് ആൺ മക്കളും ഏലിയാമ്മ, അന്നാമ്മ, അച്ചാമ്മ എന്ന് 3 പെൺമക്കളും ഉണ്ടായി. ഏലിയാമ്മയെ വേളൂർ വാണിയപുരയ്ക്കൽ ഏലിയാസും, അന്നാമ്മയെ വാകത്താനം കൊച്ചുപിലാ

പ്പറമ്പിൽ പീലിപ്പോസും അച്ചാമ്മയെ എറികാട് മഞ്ഞാക്കിയിൽ തോമസ്സും വിവാഹം കഴിച്ചു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 6 G. IV. 2 കണ്ണൻതുരുത്തിൽ ഉതുപ്പിന്റെ കുടുംബം

മൂന്നാം തലമുറ ഉതുപ്പിന്റെയും അന്നമ്മയുടെയും രണ്ടാമത്തെ പുത്രൻ. കണ്ണൻതുരുത്തിൽ താമസിച്ചു. മീനടത്തു പുഞ്ചാൽ ചാണ്ടി മകൾ അക്കാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക്, ഉതുപ്പ്, ചാണ്ടി എന്ന് 2 ആൺ മക്കളും അന്നാമ്മ, ഏലിയാമ്മ, മറിയാമ്മ, സാറാമ്മ എന്ന് 4 പെൺമക്കളും ഉണ്ടായി. ഇവരിൽ അന്നാമ്മയെ എറികാട് ചിറക്കിയിൽ പൗലോസും, ഏലിയാമ്മയെ തോട്ടയ്ക്കാട് തകിടിയേൽ കുരുവിളയും, മറിയാമ്മയെ നീലിമംഗലം പാഴൂർ മാണിയും, സാറാമ്മയെ എറികാട് വടക്കേക്കര കുഞ്ഞച്ചനും വിവാഹം കഴിച്ചു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേംപള്ളിയിൽ അടക്കപ്പെട്ടു.

## 7 G. IV. 3 കണ്ണൻതുരുത്തിൽ അബ്രഹാമിന്റെ (കൊച്ചൂട്ടി) കുടുംബം

മൂന്നാം തലമുറ ഉതുപ്പിന്റേയും അന്നമ്മയുടേയും മൂന്നാമത്തെ പുത്രൻ. കോളജ് വിദ്യാഭ്യാസം നേടി. 1914-ൽ ഒന്നാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടപ്പോൾ അദ്ദേഹം പട്ടാളത്തിൽ ചേർന്ന് ബാംഗ്ലൂരിൽ സേവനം അനുഷ്ഠിച്ചു. 1918-ൽ യുദ്ധം അവസാനിച്ചപ്പോൾ പിരിഞ്ഞുപോന്നു. പിന്നീട് കൊല്ലത്ത് കമ്പിനിയിൽ ജോലി ചെയ്തു. 1941-ൽ കൊല്ലത്തെ ജോലി ഉപേക്ഷിച്ച് ഗുജറാത്തിൽ സിദ്പൂരിൽ ഒരു കോട്ടൺ മില്ലിൽ എൻജിനീയറായി ജോലി അനുഷ്ഠിച്ചു. 1946-ൽ അവിടെനിന്നും ജോലി ഉപേക്ഷിച്ച് നാട്ടിൽ വന്ന് താമസിച്ചു. ഓത്താപ്പറമ്പിൽ വർക്കി മകൾ മറിയാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ഉതുപ്പ് എന്ന ഏകമകനും ആച്ചിയമ്മ, മറിയാമ്മ എന്ന് രണ്ട് പെൺ മക്കളും ഉണ്ടായി. ആച്ചിയമ്മയെ വെള്ളുക്കുട്ട പുത്തൻപറമ്പിൽ കൊച്ചും മറിയാമ്മയെ കൊല്ലാട്ട് കൊടുവത്ത് തോമസും വിവാഹം കഴിച്ചു. മാർ അപ്രേം പള്ളി കൈക്കാരനായി പ്രവർത്തിച്ചു. വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

| | | |
|---|---|---|
| Date of death | Abraham | 1952-April 30 |
| | Mariyamma | 1946-April 1 |

## 8 G. IV. 4 കണ്ണൻതുരുത്തിൽ സ്കറിയായുടെ കുടുംബം

മൂന്നാംതലമുറ ഉതുപ്പിന്റേയും അന്നമ്മയുടേയും നാലാമത്തെ പുത്രൻ കണ്ണൻ തുരുത്തിൽ താമസിച്ചു. കൃഷിയായിരുന്നു തൊഴിൽ. അയ്മനം ചെറുകൊമ്പിൽ ചെറിയാൻ മകൾ അച്ചാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ജോസഫ് എന്ന ഏകമകനും അന്നാമ്മ, അച്ചാമ്മ, ഏലിയാമ്മ എന്ന് മൂന്ന് പെൺമക്കളും ഉണ്ടായി. ഇവരിൽ അന്നാമ്മയെ എറികാട് പുളിന്തറക്കുന്നേൽ ഉലഹന്നാൻ മകൻ ചാണ്ടിയും, അച്ചാമ്മയെ മീനടം കുറിയന്നൂർ ഫീലിപ്പോസ് മകൻ തോമസും (കൊച്ച്), ഏലിയാമ്മയെ വാകത്താനം പള്ളിക്കപ്പറമ്പിൽ മാണി മകൻ കോരയും വിവാഹം കഴിച്ചു. മാർ അപ്രേം പള്ളി കൈക്കാരനായി പ്രവർത്തിച്ചു. വാർദ്ധകൃത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

| | | |
|---|---|---|
| Date of death | Skariah | 2-11-1985 |
| | Achamma | 30-6-1989 |

## 9 G V 1 കണ്ണൻതുരുത്തിൽ (ചക്കൻചിറ) ഉതുപ്പിന്റെ കുടുംബം

നാലാംതലമുറ കണ്ണൻതുരുത്തിയിൽ ഉലഹന്നന്റെയും അക്കാമ്മയുടെയും മകൻ. മലയാളം ഹയർ പാസ്സായി അധ്യാപക ജോലിയിൽ പ്രവേശിച്ചു. അയ്മനം മണപ്പുറത്ത് ഐപ്പ് മകൾ ഏലിയാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് അച്ചൻകുഞ്ഞ് എന്ന മകനും കുഞ്ഞമ്മ, അച്ചാമ്മ എന്ന് രണ്ടു പെൺ മക്കളും ഉണ്ടായി. കുഞ്ഞമ്മയെ നാലുന്നാക്കൽ ഇടത്തറ തോമസും അച്ചാമ്മയെ പള്ളത്ത് തുണ്ടിയിൽ കുര്യനും വിവാഹം കഴിച്ചു. ഉതുപ്പും ഏലിയാമ്മയും വാർദ്ധകൃത്തിൽ മരിച്ച് മാർ അപ്രേംപള്ളിയിൽ അടക്കപ്പെട്ടു.

## 10 G V 2 കണ്ണൻതുരുത്തിൽ ഉലഹന്നന്റെ കുടുംബം (കുഞ്ഞച്ചൻ)

നാലാം തലമുറ ഉലഹന്നന്റെയും അക്കാമ്മയുടെയും രണ്ടാമത്തെ പുത്രൻ. സാമാന്യ വിദ്യാഭ്യാസം. കൃഷി പ്രധാന തൊഴിൽ പാമ്പാടി അമ്പ്രയിൽ വർഗീസ് മകൾ റഹേലമ്മയാണ് ഭാര്യ ഇവർക്ക് ജോൺ, ജോർജ്ജ് എന്ന് രണ്ട് ആൺ മക്കൾ. ഇരുവരും വാർദ്ധകൃത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

| | | |
|---|---|---|
| Date of death | Ulahannan | 25-6-1978 |
| | Rahelamma | 10-6-1987 |

## 11 G V 3 കണ്ണൻതുരുത്തിൽ ഉതുപ്പിന്റെ (കൊച്ചുകുഞ്ഞച്ചൻ) കുടുംബം

നാലാംതലമുറ ഉതുപ്പ് -അക്കാമ്മ ദമ്പതികളുടെ മൂത്തപുത്രൻ. 7-ാം ക്ലാസ്സ് വിദ്യാഭ്യാസം. നാലുന്നാക്കൽ പുളിയാക്കുന്നേൽ ചെറിയാൻ മകൾ ശോശാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ഉലഹന്നൻ എന്ന ഒരു മകനും അച്ചാമ്മ, ലീലാമ്മ, തങ്കമ്മ, കുഞ്ഞൂഞ്ഞമ്മ എന്നിങ്ങനെ 4 പെൺമക്കളും ഉണ്ട്. അച്ചാമ്മയെ നീലിമംഗലം കൊല്ലൻ കിഴക്കേതിൽ മാണി മകൻ തമ്പിയും ലീലാമ്മയെ കുറിച്ചി കൊച്ചില്ലത്ത്, കുഞ്ഞപ്പൻ മകൻ ചാക്കോച്ചനും തങ്കമ്മയെ ഓതറ കണിച്ചേരിൽ മത്തായി മകൻ മോനിച്ചനും കുഞ്ഞൂഞ്ഞമ്മയെ നെടുമാവ് പടനിലത്ത് കുഞ്ഞായിച്ചൻ മകൻ ബാബുവും വിവാഹം ചെയ്തു. ഉതുപ്പ് മാർ അപ്രേം പള്ളി സൺഡേസ്കൂൾ അധ്യാപകനായി ദീർഘകാലം പ്രവർത്തിച്ചതിനുള്ള പ്രശംസാപത്രം ലഭിച്ചിട്ടുണ്ട്. വാർദ്ധ്യകൃത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

Date of Death Uthup 7-5-1994

## 12 G. V. 4 കണ്ണൻതുരുത്തിൽ ചാണ്ടിയുടെ കുടുംബം (കുറിയാക്കോ)

നാലാം തലമുറ-ഉതുപ്പ് അക്കാമ്മ ദമ്പതികളുടെ ഇളയ മകൻ. സാമാന്യ വിദ്യാഭ്യാസം. കൃഷിയാണ് തൊഴിൽ. നാലുന്നാക്കൽ കിഴക്കേക്കര ചെറിയാൻ മകൾ അന്നമ്മയെ വിവാഹം ചെയ്തു. ഇവർക്ക് ബാബു, ബോബി എന്ന് രണ്ട് ആൺ മക്കളും അച്ചാമ്മ. ലീലാമ്മ, ഗ്രേസി, സൂസമ്മ എന്ന് 4 പെൺ മക്കളും ഉണ്ട്. അച്ചാമ്മയെ കോളുത്ര പള്ളത്ത് ബാബുവും, ലീലാമ്മയെ തണുങ്ങുംപതിക്കലായ മറ്റത്തിൽ രാജുവും, ഗ്രേസിയെ വാകത്താനം പാറയ്ക്കൽ രാജുവും, സൂസമ്മയെ നെടുങ്ങാടപള്ളി പ്ലാഞ്ചിറ മോനിച്ചനും വിവാഹം ചെയ്തു. ചാണ്ടി 84-ാം വയസ്സിൽ നിര്യാതനായി. മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 13 G. V. 5 കണ്ണൻതുരുത്തിൽ കെ.എ. ഉതുപ്പിന്റെ കുടുംബം (ഉണ്ണി)

നാലാം തലമുറ അബ്രഹാം-മറിയാമ്മ ദമ്പതികളുടെ മകൻ B.A.B.Ed പാസ്സായി ഹൈസ്ക്കൂൾ അധ്യാപകനായി. കഞ്ഞിക്കുഴി ആലുംമൂട്ടിൽ കുര്യൻ മകൾ ലീലാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് സണ്ണി, കുര്യൻ,

ജോയി, എന്നിങ്ങനെ മൂന്ന് ആൺ മക്കളും രാജമ്മ, സുധ എന്ന് 2 പെൺ മക്കളും ഉണ്ട്. ജോയി ചെറുപ്പത്തിൽ വാഹനാപകടത്തിൽ മരിച്ചു. കുര്യൻ വൈദിക പഠനം പൂർത്തിയാക്കി പട്ടമേറ്റ് ഫാ. കുര്യൻ ഉതുപ്പ് എന്ന പേരിൽ അറിയപ്പെടുന്നു. ഉതുപ്പിന്റെ ഭാര്യ ലീലാമ്മയും മൂത്തമകൻ സണ്ണിയും മരിച്ച് മാർ അപ്രേം പളളിയിൽ സംസ്കരിക്കപ്പെട്ടു. ഉതുപ്പ് സാർ റിട്ടയർ ചെയ്തശേഷം ബിസിനസ്സിൽ ശ്രദ്ധിക്കുന്നു. കഞ്ഞിക്കുഴിയിൽ പെട്രോൾ പമ്പ് നടത്തുന്നു. കുടുംബയോഗത്തിന്റെ പ്രസിഡന്റായും ട്രഷററായും പ്രവർത്തിച്ചിട്ടുണ്ട്. മാർ അപ്രേം പള്ളി ട്രസ്റ്റി ആയും സെക്രട്ടറി ആയി 8 വർഷവും സേവനം അനുഷ്ടിച്ചിട്ടുണ്ട്. കോട്ടയം ഇടുക്കി ഡിസ്ട്രിക്ട് പെട്രോളിയം ഡീലേഴ് അസോസിയേഷൻ പ്രസിഡന്റായി 5 വർഷവും മാർ അപ്രേം പള്ളി സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ ആയും സേവനം അനുഷ്ടിച്ചിട്ടുണ്ട്. മീനടം TMUUP School ഹെഡ്മാസ്റ്ററായി റിട്ടയർ ചെയ്തു. രാജമ്മയെ മൂലേടം ചിലമ്പത്ത് ചെറിയാനും സുധയെ പ്ലാക്കൽ പി.കെ. എബ്രഹാമും വിവാഹം കഴിച്ചു.

### 14 G. V 6 കണ്ണൻതുരുത്തിൽ Capt K.S. ജോസഫിന്റെ (പാപ്പച്ചൻ) കുടുംബം

നാലാം തലമുറ കണ്ണൻതുരുത്തിൽ സ്കറിയ-അച്ചാമ്മ ദമ്പതികളുടെ മകൻ. മിലിട്ടറി ഓഫീസറായി ജോലിചെയ്തു. അരുണാചൽ പ്രദേശിലും ജോഷിമഠിലും കമ്പനി കമാൻഡർ ആയിട്ട് സേവനം അനുഷ്ടിച്ചിട്ടുണ്ട്. ഇദ്ദേഹവും ഭാര്യയും നമ്മുടെ കുടുംബത്തിൽ നിന്ന് വിശുദ്ധനാടുകൾ (ജറുസലേം) സന്ദർശിച്ചവരാണ്. വിശുദ്ധ അൽഫോൻസാമ്മയെ വിശുദ്ധയായി പ്രഖ്യാപിക്കുന്ന ചടങ്ങിൽ റോമിൽ സന്നിഹിതരായിരുന്നു. ചൈന ബോർഡർ (കേദാർനാഥ്, ബഥരീനാഥ്) നിന്ന് ക്യാപ്റ്റൻ റാങ്കിൽ റിട്ടയർ ചെയ്തു. നാലുന്നാക്കൽ മൂലയിൽ മത്തായി മകൾ അധ്യാപികയായ ഏലിയാമ്മയെ വിവാഹം ചെയ്തു. ഏലിയാമ്മ സെന്റ് ഏലിയാസ് യു.പി.എസ് നാലുനാക്കൽ നിന്നും റിട്ടയർ ചെയ്തു. ഇവർക്ക് ഷാജി, ഷിബു, സുനിൽ, എന്ന് മൂന്ന് ആൺ മക്കൾ. റിട്ടയർ ചെയ്ത ശേഷം ബിസിനസ്സ് രംഗത്ത് പ്രവർത്തിക്കുന്നു. കഞ്ഞിക്കുഴിയിൽ പെട്രോൾപമ്പും ലോഡ്ജും നടത്തുന്നു. ആത്മീയ കാര്യങ്ങളിലും സാമൂഹ്യ സേവന രംഗത്തും സജീവമായി പ്രവർത്തിച്ചു വരുന്നു.

## 15 G VI 1 കണ്ണൻതുരുത്തിൽ ജോണിന്റെ (അച്ചൻകുഞ്ഞ്) കുടുംബം

അഞ്ചാം തലമുറ ഉതുപ്പ്-ഏലിയാമ്മ ദമ്പതികളുടെ ഏകമകൻ. S.S.L.C വരെ പഠിച്ചു. മണർകാട് പാലൂത്താനം ഐപ്പ് മകൾ അന്നമ്മ യാണ് ഭാര്യ. ഈ ദമ്പതികൾക്കുമക്കളില്ല ജോൺ മദ്ധ്യപ്രായത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു. അന്നമ്മ രണ്ടാമത് വിവാഹിതയായി പോയി.

## 16 G. VI. 2 കണ്ണൻതുരുത്തിൽ ജോണിന്റെ (കുഞ്ഞൂഞ്ഞ്) കുടുംബം

അഞ്ചാം തലമുറ ഉലഹന്നൻ-റഹേലമ്മ ദമ്പതികളുടെ മൂത്തപുത്രൻ. PDC യും Diploma Mechanical Engg. പാസ്സായി. സർക്കാർ സർവ്വീസിൽ ഗവ. പോളിടെക്നിക് നാട്ടകം, രാജീവ്ഗാന്ധി എഞ്ചിനീയറിംഗ് കോളേജ്, പാമ്പാടി എന്നിവടങ്ങിളിൽ അധ്യാപകനായി ജോലി ചെയ്തു. മാർ അപ്രേം പള്ളി ട്രസ്റ്റിയായും സെക്രട്ടറി ആയും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. വാകത്താനം വള്ളാംകടവിൽ കുറുവച്ചൻ മകൾ പൊന്നമ്മയെ വിവാഹം കഴിച്ചു. പൊന്നമ്മ സർക്കാർ സർവ്വീസിൽ അധ്യാപികയായിരുന്നു. ഹെഡ്മിസ്ട്രസ് ആയി റിട്ടയർ ചെയ്തു. മർത്താമറിയം സമാജം ഭദ്രാസന സെക്രട്ടറി ആയി സേവനം അനുഷ്ടിച്ചിട്ടുണ്ട്. ജോണും വിരമിച്ച് സ്വഭവനത്തിൽ വിശ്രമജീവിതം നയിക്കുന്നു. ഇവർക്ക് ബിജു എന്ന ഒരു മകനും ബിനു, ബിന്ദു, ബ്ലസി എന്ന് മൂന്ന് പെൺമക്കളും ഉണ്ട്. ബിനുവിനെ തെങ്ങണ തലക്കുളത്ത് ഏബ്രഹാം മകൻ സാജനും ബ്ലെസിയെ ഏറണാകുളം കാട്ടുനിലം അലക്സാണ്ടർ മകൻ സുജിത്തും, ബിന്ദുവിനെ റാന്നി കല്ലമ്പറമ്പിൽ തോമസുകുട്ടി മകൻ അബുവും വിവാഹം കഴിച്ചു.

## 17 G. VI. 3 കണ്ണൻതുരുത്തിൽ ജോർജിന്റെ (കുഞ്ഞുമോൻ) കുടുംബം

അഞ്ചാംതലമുറ ഉലഹന്നൻ-റാഹേലമ്മ ദമ്പതികളുടെ ഉളയപുത്രൻ. പത്താംക്ലാസ് വിദ്യാഭ്യാം. കൃഷിയാണ് തൊഴിൽ. കോൺഗ്രസ് ഐ. വാർഡ് കമ്മറ്റി വൈസ്. പ്രസിഡന്റ്, മാർ അപ്രേം പള്ളി മാനേജിംഗ് കമ്മറ്റി മെമ്പർ എന്നീ നിലകളിൽ പ്രവർത്തിച്ചുവരുന്നു. ആനിക്കാട് മുരട്ടുപൂവത്തുങ്കൽ അന്നമ്മയാണു ഭാര്യ. ഇവർക്ക് സുനിൽ എന്ന

ഒരു മകനും സ്മിത, സ്വപ്ന എന്ന് രണ്ടുപെൺമക്കളും ഉണ്ട്. സ്മിതയെ വെള്ളൂർ തറവട്ടത്തിൽ മാത്യു മകൻ ഈപ്പനും. സ്വപ്നയെ മറിയപ്പള്ളി വാലയിൽ ഉണ്ണി മകൻ സോണി ജോണും വിവാഹം ചെയ്തു.

### 18 G. VI. 4 കണ്ണൻതുരുത്തിൽ ഉലഹന്നന്റെ (മോനി) കുടുംബം

അഞ്ചാംതലമുറ കണ്ണൻതുരുത്തിൽ ഉതുപ്പ്-ശോശാമ്മ ദമ്പതികളുടെ മകൻ. പത്താംക്ലാസ് വിദ്യാഭ്യാസം. കൃഷിയോടൊപ്പം ബിസിനസ്സും നടത്തുന്നു. വെച്ചൂച്ചിറ ഇടത്തിനേത്ത് ശമുവേൽ മകൾ മോളിയാണു ഭാര്യ. ഇവർക്ക് ബ്ലനി, ബ്ലസ്സി, ബ്ലറ്റി, എന്നിങ്ങനെ 3 പെൺമക്കൾ. എല്ലാവരും BSc. നേഴ്സിംഗ് വിദ്യാർത്ഥിനികൾ.

### 19 G. VI. 5 കണ്ണൻതുരുത്തിൽ ബാബുവിന്റെ കുടുംബം

അഞ്ചാംതലമുറ ചാണ്ടി-അന്നമ്മ ദമ്പതികളുടെ മൂത്തപുത്രൻ. PDC, ITI കഴിഞ്ഞ് ഗൾഫിൽ ജോലി ലഭിച്ചു. തെക്കൻ പാമ്പാടി മാലത്ത് കുഞ്ഞച്ചന്റെ മകൾ മോളമ്മയെ വിവാഹം ചെയ്തു. മോളമ്മ ഗൾഫിൽ നഴ്സായി ജോലി ചെയ്യുന്നു. ഇവർക്ക് മേബിൾ, ഷെറിൽ, മെറിൻ എന്നിങ്ങനെ മൂന്നു പെൺമക്കൾ, മൂവരും വിദ്യാർത്ഥിനികൾ.

### 20 G VI 6 കണ്ണൻതുരുത്തിൽ ബോബിയുടെ കുടുംബം (കൊച്ചുമോൻ)

അഞ്ചാംതലമുറ ചാണ്ടി-അന്നമ്മ ദമ്പതികളുടെ ഇളയ പുത്രൻ. PDC, ITC കഴിഞ്ഞ് ഗൾഫിൽ ജോലി ലഭിച്ചു. കുമരകം പൊതുവിൽക്കാട്ട് ഫിലിപ്പിന്റെ മകൾ രേഖയാണു ഭാര്യ. രേഖയും ഗൾഫിൽ നഴ്സായി ജോലി ചെയ്യുന്നു. ഇവർക്ക് അലക്സ് എന്നൊരു മകനും, ജെബി എന്നൊരു മകളും ഉണ്ട്.

### 21 G. VI 7 കണ്ണൻ തുരുത്തിൽ ഏബ്രഹാമിന്റെ (സണ്ണി) കുടുംബം

അഞ്ചാംതലമുറ ഉതുപ്പ്-ലീലാമ്മ ദമ്പതികളുടെ മൂത്തപുത്രൻ. PDC യും Diploma യും പാസ്സായി. പടിഞ്ഞാറെക്കര റബർ കമ്പനിയിൽ ഉദ്യോഗസ്ഥനായി. ഇരവിനല്ലൂർ പഴയതുരുത്തേൽ വർഗീസ് മകൾ ലീലാമ്മയെ വിവാഹം ചെയ്തു. ലീലാമ്മ BSc, BEd എം.ഡി. ഹൈസ്കൂൾ അധ്യാപികയായിരുന്നു. ഇവർക്ക് ബിബി, ബിലു, ബിഞ്ചു എന്നിങ്ങനെ മൂന്ന് പെൺമക്കൾ, ബിബി MA, BEd നെ കഞ്ഞിക്കുഴി ദീപ്തി നഗറിൽ കരിമ്പിലാക്കിൽ ജോർജ്ജ് വർഗീസും, ബിലു (MCA)

വാഴൂർ കരിങ്ങണാമറ്റം ബന്നിമാത്യുവും വിവാഹം കഴിച്ചു. ബിഞ്ചു (MSW) വിദ്യാർത്ഥിനിയാണ്.

ഏബ്രഹാം 17-11-2006-ൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു. ലീലാമ്മ റിട്ടയർ ചെയ്ത് കഞ്ഞിക്കുഴിയിലെ ഭവനത്തിൽ വിശ്രമജീവിതം നയിക്കുന്നു.

Date of Death Abraham 17-11-2006

## 22 G. VI. 8 കണ്ണൻതുരുത്തിൽ Rev Fr. കുര്യൻ ഉതുപ്പിന്റെ കുടുംബം

അഞ്ചാം തലമുറ ഉതുപ്പ്-ലീലാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ BA പാസ്സായ ശേഷം കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ ചേർന്ന് വൈദിക പഠനം നടത്തി B D ബിരുദം നേടി. കല്ലൂപ്പാറ അഴകനപാറയിൽ വീട്ടിൽ മാത്യു മകൾ മറിയാമ്മയെ വിവാഹം കഴിച്ചു. വിവാഹശേഷം പട്ടമേറ്റ് വൈദികനായി. കോട്ടയം ഭദ്രാസനത്തിലെ വിവിധ പള്ളികളിൽ വികാരിയായി സേവനം അനുഷ്ടിച്ചു. ഇപ്പോൾ പുതുപ്പള്ളി വലിയ പള്ളിവികാരിമാരിലൊരാളായി സേവനം അനുഷ്ടിക്കുന്നു. മറിയാമ്മ ഹിന്ദി സാഹിത്യാചാര്യയും ട്രെയിനിംഗും കഴിഞ്ഞ് ഹിന്ദി അധ്യാപികയായി സേവനം അനുഷ്ടിക്കുന്നു. ഇവർക്ക് ജിതിൻ എന്നൊരു മകനും മേഘ എന്നൊരു മകളും ഉണ്ട്. ജിതിൻ പീരുമേട് മാർ ബസേലിയോസ് എൻജിനീയറിംഗ് കോളേജ് വിദ്യാർത്ഥിയും മേഘ സ്കൂൾ വിദ്യാർത്ഥിനിയും ആണ്. റവ. ഫാ. കുര്യൻ ഉതുപ്പ് കൊടുവയലിൽ കുടുംബയോഗത്തിന്റെ സ്ഥിരം പ്രസിഡന്റാണ്.

## 23 G. VI. 9 കണ്ണൻതുരുത്തിൽ ഷാജി ജോസഫിന്റെ കുടുംബം

അഞ്ചാം തലമുറ ക്യാപ്റ്റൻ ജോസഫിന്റെയും ഏലിയാമ്മയുടെയും മൂത്തപുത്രൻ. M.A പാസ്സായി ബിസിനസ്സ് രംഗത്തു പ്രവർത്തിക്കുന്നു. കഞ്ഞിക്കുഴിയിൽ പെട്രോൾ പമ്പ് നടത്തുന്നു. കാനം തെക്കേക്കര പുന്നൂസ് മകൾ ഡാർലി BCom. ആണ് ഭാര്യ. ഇവർക്കു സ്നേഹ എന്നൊരു മകളും സച്ചിൻ എന്നൊരു മകനും ഉണ്ട്. ഇരുവരും വിദ്യാർത്ഥികളാണ്.

### 24 G. VI. 10 കണ്ണൻതുരുത്തിൽ ഷിബു ജോസഫിന്റെ കുടുംബം

അഞ്ചാം തലമുറ ക്യാപ്റ്റൻ ജോസഫിന്റെയും ഏലിയാമ്മയുടെയും രണ്ടാമത്തെ പുത്രൻ ബി.ടെക് പാസ്സായി. മസ്ക്കറ്റിൽ എഞ്ചിനീയറായി ജോലി ചെയ്യുന്നു. ഭാര്യ സുനു വെള്ളുക്കുട്ട പുത്തൻപറമ്പിൽ കോര യുടെ മകളാണ്. ഈ ദമ്പതികൾക്ക് റിച്ചാ എന്നൊരു മകളും രോഹൻ, രൂബൻ എന്ന് രണ്ട് ആൺമക്കളും ഉണ്ട്. എല്ലാവരും വിദ്യാർത്ഥികൾ.

### 25 G. VI. 11 കണ്ണൻതുരുത്തിൽ സുനിൽ ജോസഫിന്റെ കുടുംബം

അഞ്ചാംതലമുറ ക്യാപ്റ്റൻ ജോസഫ്-ഏലിയാമ്മ ദമ്പതികളുടെ ഇള യമകൻ ബി.ടെക്. (മെക്കാനിക്കൽ) പാസ്സായി കംപ്യൂട്ടർ എൻജിനീ യർ ആയി, USA യിലെ അറ്റ്ലാന്റായിൽ ജോലിചെയ്യുന്നു. പത്തനം ത്തിട്ട പുത്തൻവീട്ടിൽ കെ.ഇ. കുഞ്ഞപ്പിയുടെ മകൾ MCA ബിരുദധാരി യായ ജയ്സിയാണു ഭാര്യ. ജയ്സി അവിടെ കംപ്യൂട്ടർ പ്രോഗ്രാമർ ആയി ജോലി ചെയ്യുന്നു. ഇവർക്ക് ജോഷ്വാ, ജേക്കബ്, എന്ന് രണ്ട് ആൺമക്കൾ. ഇരുവരും വിദ്യാർത്ഥികൾ.

### 26 G. VII. 1 കണ്ണൻതുരുത്തിൽ ബിജു കെ ജോണിന്റെ കുടുംബം

ആറാം തലമുറ കണ്ണൻതുരുത്തിൽ ജോൺ-പൊന്നമ്മ ദമ്പതിക ളുടെ മകൻ "ജോയ്സ് തോട്ടയ്ക്കാട്" എന്ന തൂലികാനാമത്തിൽ അറി യപ്പെടുന്ന ഒരു എഴുത്തുകാരൻ. പത്രപ്രവർത്തകനും പ്രസാധകനും കൂടിയാണ്. ലോക പ്രശസ്ത ചിന്തകനും, ദാർശനികനും വേദശാ സ്ത്രപണ്ഡിതനുമായിരുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തയുടെ ജീവചരിത്രം, "പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര" എന്ന പേരിൽ, ബൃഹത്തായ ഒരു ഗ്രന്ഥം അദ്ദേഹം എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഗ്രിഗോറിയോസ് തിരുമേനിയുടെ പേഴ്സണൽ സെക്രട്ടറിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. നമ്മുടെ കുടുംബാംഗങ്ങൾ എല്ലാവരും ഈ ഗ്രന്ഥം വായിച്ചിരിക്കേണ്ടതാണ്. കോട്ടയത്ത് സോഫിയ പബ്ലിക്കേഷൻസ് എന്ന സ്ഥാപനം നടത്തു ന്നു. കമ്പ്യൂട്ടർ ഓപ്പറേറ്ററായ ശോഭാമേരി ജോയ്സ് ആണ് ഭാര്യ. ഇവർക്ക് സോഫിയ മേരി ജോയ്സ് എന്ന ഒരു മകൾ കൊടുവയലിൽ കുടുംബത്തിലെ ആദ്യത്തെ എഴുത്തുകാരനും പത്രപ്രവർത്തകനുമാണ്. (9947120697)

### 27 G. VII. 2 കണ്ണൻതുരുത്തിൽ സുനിൽ കെ ജോർജ്ജിന്റെ കുടുംബം

ആറാം തലമുറ കണ്ണൻതുരുത്തിൽ ജോർജ്ജ്-അന്നമ്മ ദമ്പതിക ളുടെ പുത്രൻ. ITC പാസ്സായി. ഏറ്റുമാനൂരിലെ വെട്ടൂർ കൺസ്ട്ര ക്ഷൻസിൽ ജോലി ചെയ്യുന്നു. നാട്ടകം ചെട്ടിക്കുന്ന് വാലയിൽ തോമസ് മകൾ ആഷ്ലി ആണ് ഭാര്യ. ആഷ്ലി നാലുന്നാക്കൽ ഗ്രിഗോറിയൻ സ്കൂൾ ആദ്ധ്യാപികയായാണ്. ഇവർക്ക് അമൽ ജിയോ ജോൺ എന്നൊരു മകനും എമി അന്നാജോൺ എന്നൊരു മകളും ഉണ്ട്. ഇരുവരും സ്കൂൾ വിദ്യാർത്ഥികൾ.

## പുത്തൻപുരയിൽ ശാഖ

### 28 G. II. 2 പുത്തൻപുരയിൽ മാണിയുടെ കുടുംബം

ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. തറവാടിന ടുത്തുള്ള പറമ്പിൽ പുതിയവീട് വച്ച് താമസമാക്കി. അയ്മനം തോണ്ടു കുഴിയിൽ മുതൽപിടിക്കാരൻ മകൾ അന്നാമ്മയാണു ഭാര്യ. ഈ ദമ്പ തികൾക്ക് ഉതുപ്പ്, ചാക്കോ എന്ന് രണ്ട് ആൺ മക്കളും മറിയാമ്മ, അച്ചാ മ്മ, ഏലിയാമ്മ എന്ന് 3 പെൺ മക്കളും ഉണ്ടായി. ഇവരിൽ ചാക്കോ ബാല്യത്തിൽ തന്നെ മരിച്ചു. പെൺമക്കളിൽ മറിയാമ്മയെ തോട്ടയ്ക്കാട് കുഴിച്ചകണ്ടത്തിൽ ചാക്കോയും, അച്ചാമ്മയെ അഞ്ചേരി ഓത്താപ്പറ മ്പിൽ കൊച്ചു കോരുളയും ഏലിയാമ്മയെ അഞ്ചേരി കോമടത്ത് ചെറി യാനും വിവാഹം കഴിച്ചു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

### 29 G. III. 4 പുത്തൻപുരയിൽ ഉതുപ്പിന്റെ കുടുംബം

രണ്ടാം തലമുറ മാണി-അന്നാമ്മ ദമ്പതികളുടെ ഏകമകൻ. അഞ്ചേരി ആലഞ്ചേരിൽ ഇട്ടിമകൾ അന്നമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് മാണി, ഇട്ടി, ഉതുപ്പ്, ചാക്കോ, വർക്കി എന്നിങ്ങനെ 5 ആൺ മക്കൾ. ഇദ്ദേഹം ഒരു നല്ല കർഷകനായിരുന്നു. ദമ്പതികൾ ഇരുവരും നല്ല വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേംപള്ളിയിൽ അടക്കപ്പെട്ടു.

### 30 G. IV. 5 പുത്തൻപുരയിൽ മാണിയുടെ (കുഞ്ഞപ്പൻ) കുടുംബം

മൂന്നാം തലമുറ പുത്തൻപരയിൽ ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ മൂത്തപുത്രൻ. V.S.L.C പാസ്സായി. സർക്കാർ സർവ്വീസിൽ ജോലി ലഭി

ച്ചു. മുട്ടമ്പലം കാരയ്ക്കാട്ട് കുഞ്ഞപ്പൻ മകൾ സാറാമ്മയാണ് ഭാര്യ. തോട്ടയ്ക്കാട്ട് തെക്കേക്കര കടുപ്പിൽ താമസമാക്കി കുടുംബത്തിലെ ആദ്യത്തെ സർക്കാരുദ്യോഗസ്ഥൻ. ഈ ദമ്പതികൾക്ക് ജോസഫ്, ഏബ്രഹാം, മാണി, ഐസക് എന്നിങ്ങനെ 4 പുത്രന്മാർ ഉണ്ടായി. മദ്ധ്യപ്രായത്തിൽ മരിച്ച് തോട്ടയ്ക്കാട് മാർ ഇഗ്നാത്തിയോസ് യാക്കോബായ പള്ളിയിൽ സംസ്കരിക്കപ്പെട്ടു. സാറാമ്മ വാർദ്ധക്യത്തിൽ മരിച്ച് മാർ ഇഗ്നാത്തിയോസ് പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

## 31 G IV 6 പുത്തൻപുരയിൽ ഇട്ടിയുടെ(കൊച്ചുകുഞ്ഞൂഞ്ഞ്) കുടുംബം

പുത്തൻപുരയിൽ ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. സാമാന്യവിദ്യാഭ്യാസം. നല്ലൊരു കർഷകൻ വാകത്താനം ചാക്കച്ചേരിൽ ഉലഹന്നാൻ മകൾ ഏലിയാമ്മയാണ് ഭാര്യ. ഇവർക്ക് ജോസഫ്, ജോൺ, ബാബു എന്ന് 3 ആൺ മക്കളും അന്നമ്മ, ഏലിക്കുട്ടി എന്ന് 2 പെൺമക്കളും ഉണ്ടായി. അന്നമ്മയെ കങ്ങഴ പുളിയൻമാക്കൽ അബ്രഹാമും, ഏലിക്കുട്ടിയെ കോട്ടയം ചിലമ്പത്ത് കുഞ്ഞുമോനും വിവാഹം കഴിച്ചു. ഇദ്ദേഹം കുടുംബയോഗം പ്രസിഡന്റായിരുന്നിട്ടുണ്ട്. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

## 32 G. IV. 7 പുത്തൻ പുരയിൽ ഇളപ്പുങ്കൽ ഉതുപ്പിന്റെ (അവിരാച്ചൻ) കുടുംബം

ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ. S.S.L.C യ്ക്കു ശേഷം എക്സൈസ് വകുപ്പിൽ ജോലിയിൽ പ്രവേശിച്ചു. വാകത്താനം വള്ളാങ്കടവിൽ മർക്കോസ് മകൾ അന്നമ്മയെ വിവാഹം കഴിച്ചു. അന്നമ്മ സ്കൂൾ അദ്ധ്യാപികയായിരുന്നു. ഇരുവരും റിട്ടയർചെയ്തു. ഇവർക്ക് കുഞ്ഞുമോൻ, രാജൻ, ജേക്കബ്കുട്ടി എന്ന് മൂന്ന് ആൺമക്കൾ. അവിരാച്ചൻ വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേംപള്ളിയിൽ സംസ്കരിക്കപ്പെട്ടു.

## 33 G. IV. 8 പുത്തൻ പുരയിൽ ചാക്കോയുടെ കുടുംബം

ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ നാലാമത്തെ പുത്രൻ S.S.L.C പാസ്സായി സർക്കാർ സർവ്വീസിൽ വില്ലേജ് ഓഫീസറായി ജോലിയിൽ പ്രവേശിച്ചു. മാങ്ങാനം തെക്കേ തുരുത്തേൽ കുരുവിളയുടെ മകൾ

സാറാമ്മയാണു ഭാര്യ. ഇവർക്ക് ജോസഫ്, കുര്യൻ, മാണി, ചാക്കോ, കുരുവിള എന്ന് അഞ്ച് ആൺ മക്കളും, അമ്മിണി എന്ന് ഒരു മകളും ഉണ്ടായി. കുടുംബയോഗത്തിന്റെ ആദ്യകാല പ്രവർത്തകരിൽ ഒരാളായിരുന്നു. മകൾ അമ്മിണിയെ (അന്നമ്മ) കുമരകം ലക്ഷ്മിച്ചിറ ഫിലിപ്പ് വിവാഹം ചെയ്തു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

### 34 G. IV. 9 പുത്തൻപുരയിൽ വർക്കിയുടെ (പാപ്പച്ചി) കുടുംബം

ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ അഞ്ചാമത്തെ പുത്രൻ. പത്താം ക്ലാസ് പാസ്സായി. പോലീസ് ഡിപ്പാർട്ടുമെന്റിൽ ജോലിയിൽ പ്രവേശിച്ചു. മല്ലപ്പള്ളി തേലമണ്ണിൽ മത്തായി മകൾ തങ്കമ്മയാണ് ഭാര്യ. ഇവർക്ക് ജോസഫ് എന്ന ഒരു മകനും, അന്നാമ്മ, ലീലാമ്മ എന്ന് രണ്ട് പെൺമക്കളും ഉണ്ട്. അന്നമ്മയെ അരീപ്പറമ്പ് താഴത്തേടത്ത് മാണി മകൻ കുരുവിളയും ലീലാമ്മയെ അമയന്നൂർ പനവേലിക്കുന്നേൽ അബ്രഹാം മകൻ ചാക്കോയും വിവാഹം ചെയ്തു. ഹെഡ് കോൺസ്റ്റബിളായി റിട്ടയർ ചെയ്തു. വാർദ്ധക്യത്തിൽ ഇരുവരും മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

### 35 G V 7 പുത്തൻപുരയിൽ കടുപ്പിൽ റ്റി.എം. ജോസഫിന്റെ (ജോർജുകുട്ടി) കുടുംബം

നാലാംതലമുറ മാണി-സാറാമ്മ ദമ്പതികളുടെ മൂത്തപുത്രൻ BA പാസ്സായി ഗവ. സർവ്വീസിൽ ജോലിയിൽ പ്രവേശിച്ചു. കുമരകം പൊതുവിൽക്കാട്ട് മാത്തൻ മകൾ കുഞ്ഞൂഞ്ഞമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് സന്തോഷ് എന്നൊരു മകനും ഗ്രേസിക്കുട്ടി, മേരിക്കുട്ടി, കുഞ്ഞുമോൾ സൂസൻ എന്ന് നാല് പെൺ മക്കളുമുണ്ട്. ആർ.റ്റി ഓഫീസ് സൂപ്രണ്ടായി റിട്ടയർ ചെയ്തു. സൺഡേസ്കൂൾ, പ്രാർത്ഥനാ യോഗങ്ങൾ തുടങ്ങിയ ആത്മീയ പ്രസ്ഥാനങ്ങൾക്ക് നേതൃത്വം വഹിക്കുന്നു. പെൺമക്കളിൽ ഗ്രേസിക്കുട്ടിയെ നെയ്യാറ്റിൻകര ചേരിയിൽ വർഗീസും, മേരിക്കുട്ടിയെ റാന്നി മേലേടം സണ്ണിവർഗീസും കുഞ്ഞുമോളെ (ഉഷ) കങ്ങഴ കുന്നപ്പുഴ സജി (USA)യും സൂസനെ മല്ലപ്പള്ളി വടക്കേപറമ്പിൽ വർഗീസ് ഫിലിപ്പും വിവാഹം ചെയ്തു.

## 36 G. V. 8 പുത്തൻപുരയിൽ കടുപ്പിൽ ഏബ്രഹാമിന്റെ (കുഞ്ഞവറാച്ചൻ) കുടുംബം

നാലാംതലമുറ മാണി-സാറാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. വിദ്യാഭ്യാസത്തിനുശേഷം ബിസിനസ്സ് രംഗത്തു പ്രവേശിച്ചു. ബസ്സ് സർവ്വീസ് നടത്തി. വാകത്താനം വേണാട്ട് ചാക്കോച്ചൻ മകൾ ചിന്നമ്മയെ (ബേബി) വിവാഹം കഴിച്ചു. ഇവർക്ക് ബീന, ആൻസമ്മ, റീബ, റീന, റ്റീന എന്നിങ്ങനെ അഞ്ച് പെൺമക്കൾ. ഇവരിൽ ബീനയെ ഏറണാകുളത്ത് പാലാരിവട്ടം പുകലക്കാട്ടിൽ രമേശ് എന്നയാളും, ആൻസമ്മയെ വെണ്ണിക്കുളത്ത് പടുതോട് മരുതൂർ എം. കെ. ഉമ്മൻ മകൻ സണ്ണിയും, റീബയെ വെല്ലൂരിൽ ജി. മത്തായി മകൻ ബിസിനസ്സ് നടത്തുന്ന ജോയിയും, റീനയെ പെരുമ്പാവൂർ തോട്ടപ്പാടൻ റ്റി.വി. ജോസഫ് മകൻ ബാബുവും, റ്റീനയെ പൊങ്ങന്താനം നാങ്കുളം തോമസ് മകൻ ബിനു (തോമസ് ചാക്കോ)വും വിവാഹം ചെയ്തു. ഏബ്രഹാമും ബേബിയും മരിച്ച് തോട്ടയ്ക്കാട് മാർ ഇഗ്നാത്തിയോസ് പള്ളിയിൽ അടക്കപ്പെട്ടു.

| | | |
|---|---|---|
| Date of Death | Abraham | 8-2-1997 |
| | Chinnamma | 22-3-2009 |

## 37 G. V. 9 പുത്തൻ പുരയിൽ കടുപ്പിൽ മാണിയുടെ (കുട്ടിക്കുഞ്ഞ്) കുടുംബം

നാലാം തലമുറ മാണി-സാറാമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ. RMP വിദ്യാഭ്യാസത്തിനുശേഷം മെഡിക്കൽ രംഗത്തു പ്രവേശിച്ചു. മെഡിക്കൽ പ്രാക്ടീഷണർ ആയി നെടുങ്കണ്ടത്ത് സ്വന്തം ഡിസ്പെൻസറി സ്ഥാപിച്ച് നടത്തിയിരുന്നു. പാമ്പാടി ആനിവേലിൽ കുഞ്ഞൂഞ്ഞ് മകൾ അമ്മിണിയെ വിവാഹം ചെയ്തു. ഇവർക്ക് സാജു, സിബി എന്ന് 2 ആൺ മക്കളും സ്റ്റെല്ല, സുജ, സജിനി എന്നിങ്ങനെ 3 പെൺമക്കളും ഉണ്ട്. സ്റ്റെല്ലയെ കളത്തിപ്പടി പുത്തൻവീട്ടിൽ കുഞ്ഞും, സുജയെ തിരുവഞ്ചൂർ വാണിയപുരയിൽ ജോയിയും, സജിനിയെ അടിമാലി സ്വദേശി സജിയും വിവാഹം ചെയ്തു. ഇരുവരും മരിച്ച് തോട്ടയ്ക്കാട് മാർ ഇഗ്നാത്തിയോസ് പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

### 38 G. V. 10 പുത്തൻപുരയിൽ കടുപ്പിൽ ഐസക്കിന്റെ (കുഞ്ഞൂഞ്ഞച്ചൻ) കുടുംബം

നാലാം തലമുറ മാണി-സാറാമ്മ ദമ്പതികളുടെ നാലാമത്തെ പുത്രൻ. BA വിദ്യാഭ്യാസത്തിനുശേഷം ബസ്സേലിയസ് കോളജിലെ നോൺ ടീച്ചിംഗ് സ്റ്റാഫ് ആയി ജോലിയിൽ പ്രവേശിച്ചു. മീനടം കരുനാട്ട് അബ്രഹാം മകൾ മോളിയെ വിവാഹം കഴിച്ചു. ഇവർക്ക് സാം, സജി എന്ന് രണ്ട് ആൺ മക്കളും സുനി എന്ന ഒരു മകളും ഉണ്ട്. സുനിയെ പാമ്പാടി ഇലപ്പനാൽ സജിജോർജ് വിവാഹം ചെയ്തു. ഐസക്ക് റിട്ടയർ ചെയ്ത് വീട്ടിൽ വിശ്രമ ജീവിതം നയിക്കുന്നു.

### 39 G. V. 11 പുത്തൻ പുരയിൽ ഓട്ടപ്പുന്നക്കൽ ജോസഫിന്റെ (ജോസഫ് കുട്ടി) കുടുംബം (കട്ടപ്പന)

നാലാം തലമുറ ഇട്ടി-ഏലിയാമ്മ ദമ്പതികളുടെ മൂത്തപുത്രൻ. RMP പഠനത്തിന് ശേഷം മെഡിക്കൽ പ്രാക്ടീഷണർ ആയി ജോലി ചെയ്തു. കട്ടപ്പന ശാന്തിഗ്രാമിൽ ഡിസ്പെൻസറി സ്ഥാപിച്ചു നടത്തി. ആലപ്പുഴ കൈതമറ്റത്തു ജോണിന്റെ മകൾ അമ്മുക്കുട്ടിയെ വിവാഹം കഴിച്ചു. ഇവർക്ക് ജെബു, ജെനു, എന്ന് രണ്ട് ആൺ മക്കളും ജെസ്സി, ജെനി എന്ന് 2 പെൺ മക്കളും ഉണ്ട്. ജെസ്സിയെ നരിയംപാറ കവിളിമാക്കൽ കെ.വി. തോമസ് മകൻ റോയിയും ജെനിയെ കുമളി കാട്ടുമറ്റത്ത് ഏബ്രഹാം മകൻ ബിജുവും വിവാഹം ചെയ്തു. ജോസഫ് 62-ാം വയസ്സിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

### 40 G. V. 12 പുത്തൻപുരയിൽ ജോണിന്റെ (ജോണിക്കുട്ടി) കുടുംബം

നാലാം തലമുറ ഇട്ടി-ഏലിയാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. പത്താംക്ലാസ് പാസ്സായശേഷം മിലിറ്ററിയിൽ ചേർന്നു. റിട്ടയർമെന്റിന് ശേഷം പോലീസ് ഡിപ്പാർട്ടുമെന്റിൽ ജോലി ലഭിച്ചു. എറികാട് മണലേൽ മാത്യു മകൾ സാറാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് അനിൽ എന്ന ഒരു മകനും മിനി, അനി എന്ന് 2 പെൺമക്കളും ഉണ്ട്. H.C ആയി ജോലിയിൽ നിന്നു വിരമിച്ചു. മിനിയെ മന്ദമരുതി പാണ്ടിയത്ത് ബിജു വിവാഹം കഴിച്ചു. 61-ാം വയസ്സിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു. സാറാമ്മയും മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 41 G. V. 13 പുത്തൻപുരയിൽ (ഓട്ടപ്പുന്നയ്ക്കൽ) ബാബുവിന്റെ കുടുംബം

നാലാം തലമുറ ഇട്ടി-ഏലിയാമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ. പത്താംക്ലാസ്സിന് ശേഷം കൃഷി കാര്യങ്ങളിലേർപ്പെട്ടു. പുതുപ്പള്ളി കൊച്ചുപള്ളിക്കുന്നേൽ ലിസിയെ വിവാഹം ചെയ്തു. ഇവർക്ക് ലിബിൻ എന്നൊരു മകനും ലീബാ എന്നൊരു മകളും ഉണ്ട്. ലിബിൻ ദുബായിലും ലീബാ ബി.എസ്സി നേഴ്സിംഗ് വിദ്യാർത്ഥിനിയുമാണ്. ലിസി അധ്യാപികയാണ്.

## 42 G. V. 14 പുത്തൻപുരയിൽ ഇളപ്പുങ്കൽ കുഞ്ഞുബേബിയുടെ കുടുംബം

നാലാം തലമുറ ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ മൂത്ത പുത്രൻ. പത്താംക്ലാസ്സിന് ശേഷം കൃഷിയിൽ ഏർപ്പെട്ടു. കൊല്ലാട് ഇലമ്പുലശ്ശേരിൽ കുഞ്ഞമ്മയെ വിവാഹം ചെയ്തു. ഇവർക്ക് ജൂബി, ജോബി എന്ന് 2 ആൺ മക്കളും ജൂലി എന്നൊരു മകളും ഉണ്ട്. ജൂലിയെ പുനലൂർ സ്വദേശി റോയി വിവാഹം കഴിച്ചു. യു.എസ്.എ. (ഹൂസ്റ്റൺ) യിൽ താമസിക്കുന്നു.

## 43 G. V. 15 പുത്തൻ പുരയിൽ ഉളപ്പുങ്കൽ രാജന്റെ കുടുംബം (യു.എസ്.എ. Housten)

നാലാംതലമുറ ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. എൻജിനീയറിംഗ് ഡിപ്ലോമ പാസ്സായി. വേളൂർ കോമടത്തുശ്ശേരിൽ തങ്കമ്മയെ വിവാഹം ചെയ്തു. അമേരിക്കയിൽപോയി. ഇരുവരും കുടുംബസമേതം യു.എസ്.എയിൽ താമസിക്കുന്നു. ഇവർക്ക് ആൻസി, അനിത എന്ന് രണ്ട് പെൺമക്കൾ. ആൻസിയെ ഊട്ടി സ്വദേശി സുനിൽ വിവാഹം ചെയ്ത് യുഎസ്.എ. യിൽ താമസിക്കുന്നു. അനിത വിദ്യാർത്ഥിനിയാണ്. രാജൻ യു.എസ്.എ. (ന്യൂയോർക്ക്) യിൽ റെയിൽവേ ഉദ്യോഗസ്ഥനാണ്

## 44 G. V. 16 പുത്തൻപുരയിൽ ഇളപ്പുങ്കൽ ജേക്കബിന്റെ കുടുംബം (യു.എസ്.എ)

ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ ഇളയ പുത്രൻ. കോളേജ് വിദ്യാഭ്യാസം കഴിഞ്ഞ് അമേരിക്കയിൽ (വെർജീനിയ) ജോലി ലഭിച്ച്

അവിടെയെത്തി. അവിടെയുള്ള ഒരു യു.എസ്. വനിതയെ (ലിസ്സ) വിവാഹം കഴിച്ച് കുടുംബമായി അവിടെ താമസിക്കുന്നു. ഇവർക്ക് ജയ, എലിസബത്ത് എന്ന് രണ്ട് പെൺ മക്കൾ ഇരുവരും ബാങ്ക് ഉദ്യോഗസ്ഥർ.

## 45 G. V. 17 പുത്തൻപുരയിൽ ജോസഫിന്റെ (ബേബിച്ചൻ) കുടുംബം

നാലാംതലമുറ ചാക്കോ-സാറാമ്മ ദമ്പതികളുടെ മൂത്തപുത്രൻ B.Sc പാസ്സായി ഗവ. സർവ്വീസിൽ ക്ലാർക്കായി ജോലിയിൽ പ്രവേശിച്ചു. ഇറിഗേഷൻ ഡിപ്പാർട്ടുമെന്റിൽ ഹെഡ് ക്ലാർക്കായി റിട്ടയർ ചെയ്തു. കുഴിമറ്റം വാഴച്ചിറ വർഗീസ് മകൾ കുഞ്ഞമ്മ (മറിയാമ്മ)യെ വിവാഹം കഴിച്ചു. കുഞ്ഞമ്മ റവന്യൂ ഡിപ്പാർട്ടുമെന്റിൽ ഉദ്യോഗസ്ഥയായിരുന്നു. സൂപ്രണ്ടായി റിട്ടർ ചെയ്തു. ഇവർക്ക് രഞ്ജിത്ത് എന്ന ഒരു മകനും രശ്മി എന്ന ഒരു മകളും ഉണ്ട്. രശ്മിയെ അടൂർ കൊല്ലന്റയ്യത്ത് മേജർ ലിൻസൻ വിവാഹം ചെയ്തു. ഇരുവരും റിട്ടയർ ചെയ്ത് വിശ്രമജീവിതം നയിക്കുന്നു.

## 46 G. V. 18 പുത്തൻ പുരയിൽ പി.സി. കുര്യന്റെ കുടുംബം (അച്ചൻ)

ചാക്കോ-സാറാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. പി.ഡി.സി. പാസായശേഷം I.A.F ൽ ക്ലറിക്കൽ പോസ്റ്റിൽ ചേർന്നു. ലഡാക്ക്, Leh-ൽ ഉൾപ്പെടെ ഇന്ത്യയിൽ മിക്ക സ്ഥലങ്ങളിലും ജോലി ചെയ്തു. കങ്ങഴ പന്തനാലിൽ ജോർജ് മകൾ ഹൈസ്കൂൾ അദ്ധ്യാപികയായ മോളിക്കുട്ടിയെ വിവാഹം ചെയ്തു. ഇവർക്ക് അനു എന്ന ഏകമകൾ. അനുവിനെ അയർക്കുന്നം വട്ടക്കുന്നേൽ ബാബു മകൻ എൻജിനീയർ പിഞ്ചു വിവാഹം കഴിച്ചു. ഇരുവരും റിട്ടയർ ചെയ്ത് സ്വഭനത്തിൽ വിശ്രമജീവിതം നയിക്കുന്നു.

## 47 G. V. 19 പുത്തൻ പുരയിൽ പി.സി. മാണിയുടെ (ജോയിച്ചൻ) കുടുംബം

ചാക്കോ-സാറാമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ. പത്താം ക്ലാസ്സിന് ശേഷം കൃഷി തൊഴിലായി സ്വീകരിച്ചു. മല്ലപ്പള്ളി ഇലഞ്ഞി മൂട്ടിൽ ഇ. പി ഈപ്പൻ മകൾ സൂസമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ദിബിൻ എന്നൊരു മകനും ദിവ്യ എന്നൊരു മകളും ഉണ്ട്. ദിബിൻ മാർ

അപ്രേം പള്ളി മദ്ബഹായിൽ ശുശ്രൂഷയ്ക്ക് കൂടിവരുന്നു. ബി.കോം. വിദ്ധ്യാർത്ഥിയാണ്

### 48 G. V. 20 പുത്തൻപുരയിൽ പി.സി. ചാക്കോയുടെ (അനിയച്ചൻ) കുടുംബം

ചാക്കോ-സാറാമ്മ ദമ്പതികളുടെ നാലാമത്തെ പുത്രൻ, B.Sc. വിദ്യാഭ്യാസം. കൃഷിയാണു തൊഴിൽ. അയ്മനം മുപ്പാത്തിയിൽ ഏബ്രഹാമിന്റെ മകൾ റൂബിയാണ് ഭാര്യ. ഇവർക്ക് പ്രറ്റി എന്ന മകളും ദീപു എന്ന മകനും ഉണ്ട്. ഇരുവരും സെന്റ് ഗിറ്റ്സ് എഞ്ചിനീയറിംഗ് കോളേജ് വിദ്യാർത്ഥികളാണ്.

### 49 G. V. 21 പുത്തൻപുരയിൽ പി.സി. കുരുവിള (കൊച്ച്) യുടെ കുടുംബം

ചാക്കോ-സാറാമ്മ ദമ്പതികളുടെ ഇളയപുത്രൻ. പി.ഡി.സി. ഐ.റ്റി.ഐ. പാസ്സായി. UAE യിലെ സേവനത്തിന് ശേഷം ഇപ്പോൾ K.S.E.B. യിൽ ഉദ്യോഗസ്ഥനാണ്. കുമരകം നല്ലാനിക്കൽ കുര്യച്ചന്റെ മകൾ ജയമോളാണ് ഭാര്യ. ഇവർക്ക് അലൻ, അബിൻ എന്ന് രണ്ട് ആൺമക്കൾ. ഇരുവരും വിദ്യാർത്ഥികൾ.

### 50 G. V. 22 പുത്തൻപുരയിൽ പി.വി. ജോസഫിന്റെ (തങ്കച്ചൻ) കുടുംബം

നാലാമത്തെ തലമുറ പുത്തൻപുരയിൽ വർക്കി-തങ്കമ്മ ദമ്പതികളുടെ മകൻ. M.Sc. പാസ്സായി F.C.I യിൽ ജോലി ലഭിച്ചു. പുതുപ്പള്ളി വെള്ളുക്കുട്ട പുത്തൻപറമ്പിൽ കോരയുടെ മകൾ അന്നമ്മ M.Sc. യെ വിവാഹം കഴിച്ചു. ഇവർക്ക് സൂസൻ എന്നൊരു മകളും സുജിത് എന്നൊരു മകനും ഉണ്ട്. സുജിത്ത് MBA യ്ക്ക് ശേഷം ഉദ്യോഗത്തിൽ പ്രവേശിച്ചു. അന്നമ്മ കോട്ടയം C.M.S. കോളേജ് ഫിസിക്സ് ഡിപ്പാർട്ടുമെന്റിൽ. H.O.D. ആയി റിട്ടയർ ചെയ്തു. മകൾ സൂസൻ B.Tech. M.B.A. കോയമ്പത്തൂർ തിരുവാമ്പാട്ട് ചാക്കോ മകൻ ഷോബി വിവാഹം ചെയ്തു. തങ്കച്ചൻ F.C.I യിൽ സീനിയർ അക്കൗണ്ടന്റായി ജോലിയിൽ തുടരുന്നു. സ്തുത്യർഹമായ സേവനത്തിനുള്ള ക്യാഷ് ആവാർഡും ബഹുമതി പത്രവും കരസ്ഥമാക്കിയിട്ടുണ്ട്. കുടുംബയോഗത്തിന്റെ സജീവ പ്രവർത്തകനാണ്.

## 51 G. VI. 12 പുത്തൻ പുരയിൽ കടുപ്പിൽ സന്തോഷിന്റെ കുടുംബം

അഞ്ചാം തലമുറ കടുപ്പിൽ റ്റി.എം. ജോസഫ്-കുഞ്ഞൂഞ്ഞമ്മ ദമ്പതികളുടെ പുത്രൻ BSc, DMLT സയന്റിഫിക് അസിസ്റ്റന്റായി ടാറ്റാ മെമ്മോറിയൽ ഹോസ്പിറ്റൽ ബോംബെയിൽ ജോലി ചെയ്യുന്നു. കീഴ്പ്പണി സേവ്യറിന്റെ മകൾ ഷെൽമയാണു ഭാര്യ. ഷെൽമ BSc., MLT ബോംബെയിൽ ജോലിചെയ്യുന്നു. ഇവർക്ക് ജോഷ്വാ എന്നൊരു മകൻ ഉണ്ട്.

## 52 G. VI. 13 പുത്തൻപുരയിൽ കടുപ്പിൽ സാജുവിന്റെ കുടുംബം

അഞ്ചാംതലമുറ കടുപ്പിൽ മാണി-അമ്മിണി ദമ്പതികളുടെ മൂത്ത പുത്രൻ. BCom നു ശേഷം ബിസിനസ്സ് രംഗത്തു പ്രവേശിച്ചു. കങ്ങഴ പുളിയൻമാക്കൽ മോളിയാണു ഭാര്യ. മക്കൾ ലിറ്റി, ലിജു. രണ്ടുപേരും വിദ്യാർത്ഥികൾ.

## 53 G. VI. 14 പുത്തൻപുരയിൽ കടുപ്പിൽ സിബിയുടെ കുടുംബം

അഞ്ചാംതലമുറ കടുപ്പിൽ മാണി-അമ്മിണി ദമ്പതികളുടെ ഇളയ പുത്രൻ. വിദ്യാഭ്യാസത്തിനുശേഷം ബിസിനസ്സിൽ ഏർപ്പെട്ടു. പോത്താനിക്കാട് ഇടപ്പാട്ട് മാത്യുവിന്റെ മകൾ ജിലുവിനെ വിവാഹം കഴിച്ചു. നെടുംകണ്ടത്ത് കുടുംബസമേതം താമസിക്കുന്നു. ഇവർക്ക് സാറാമറിയം, അന്നാമറിയം, ഇമ്മാനുവേൽ എന്ന് മൂന്ന് മക്കൾ എല്ലാവരും വിദ്യാർത്ഥികൾ.

## 54 G. VI. 15 പുത്തൻ പുരയിൽ കടുപ്പിൽ സാമിന്റെ കുടുംബം

അഞ്ചാം തലമുറ കടുപ്പിൽ ഐസക്-മോളി ദമ്പതികളുടെ മൂത്ത പുത്രൻ. BCom പാസ്സായി എറണാകുളത്ത് സുവിശേഷ വേല ചെയ്യുന്നു. നെടുംകണ്ടം ഈപ്പൻചേരിൽ കുട്ടപ്പൻ മകൾ സൂസൻ ആണ് ഭാര്യ. കമ്പനി ജോലിക്കാരിയാണ്. ഇവർക്ക് ഫേബ എന്നൊരു കുട്ടിയുണ്ട്.

## 55 G. VI. 16 പുത്തൻപുരയിൽ കടുപ്പിൽ സജിയുടെ കുടുംബം

അഞ്ചാംതലമുറ കടുപ്പിൽ ഐസക്ക്-മോളി ദമ്പതികളുടെ ഇളയ പുത്രൻ. ബാംഗ്ലൂരിൽ ബാങ്ക് ഉദ്യോഗസ്ഥനാണ്. കോട്ടയം പറങ്ങോട്ട് സക്കറിയാ മകൾ സിമിയാണ് ഭാര്യ. സിമി IELTS അധ്യാപികയാണ്.

### 56 G. VI. 17 പുത്തൻപുരയിൽ ജെബു ജോസഫിന്റെ കുടുംബം (ശാന്തിഗ്രാം)

അഞ്ചാംതലമുറ ജോസഫ്-അമ്മുക്കുട്ടി ദമ്പതികളുടെ മൂത്ത പുത്രൻ. ബിസിനസ്സ് ചെയ്യുന്നു. ഹൈറേഞ്ചിൽ ശാന്തിഗ്രാം എന്ന സ്ഥലത്ത് താമസിക്കുന്നു. അണക്കര ജേക്കബ് മകൾ ബിന്ദുവാണു ഭാര്യ. ഇവർക്ക് ഹെന്നാ എന്നൊരു മകളും ഹെവിൻ എന്നൊരു മകനും ഉണ്ട്. ബിന്ദു കഴിഞ്ഞവർഷം നിര്യാതയായി.

Date of death Bindhu 30 - 4-1909

### 57 G. VI. 18 പുത്തൻപുരയിൽ ജെനു ജോസഫിന്റെ കുടുംബം

അഞ്ചാംതലമുറ ജോസഫ്-അമ്മുക്കുട്ടി ദമ്പതികളുടെ ഇളയപുത്രൻ. ITI യ്ക്കുശേഷം മെക്കാനിക് ആയി ജോലിചെയ്യുന്നു. മേരിക്കുളം കിഴക്കേമുറി തോമസ് മകൾ റാണിയാണു ഭാര്യ. ഇവർക്ക് നയന, സയന, എന്ന് രണ്ടു പെൺ മക്കൾ. തറവാടിനുടുത്ത് വീടുവച്ച് താമസിക്കുന്നു.

### 58 G. VI. 19 പുത്തൻപുരയിൽ അനിൽ ജോണിന്റെ കുടുംബം

അഞ്ചാംതലമുറ ജോൺ-സാറാമ്മ ദമ്പതികളുടെ പുത്രൻ. കൃഷി യോടൊപ്പം ബിസിനസ്സും നടത്തുന്നു. ആലപ്പുഴ പതിനെട്ടിൽചിറ കുര്യൻ മകൾ ലിസ്സായാണു ഭാര്യ. ഇവർക്ക് സെറാ അനിൽജോൺ എന്നൊരു മകൾ

### 59 G. VI. 20 പുത്തൻപുരയിൽ ഇളപ്പുങ്കൽ ജൂബിസുനിൽ ബേബിയുടെ കുടുംബം

അഞ്ചാംതലമുറ കുഞ്ഞുബേബി-കുഞ്ഞമ്മ ദമ്പതികളുടെ മൂത്തപു ത്രൻ BBA കഴിഞ്ഞു കാനഡായിൽ ജോലി ചെയ്യുന്നു. വാകത്താനം ചാക്കച്ചേരിൽ കുന്നത്തുചിറ ജോയി ഏബ്രഹാമിന്റെ മകൾ ദിവ്യ എലിസബത്ത് ആണു ഭാര്യ, BSc നഴ്സ് ആണ്. ഇവർക്ക് ജോസഫൈൻ എൽ സാജുബി എന്നൊരു മകൾ.

## 60 G. VI. 21 പുത്തൻപുരയിൽ ഇളപ്പുങ്കൽ ജോബി സുനീഷ് ബേബിയുടെ കുടുംബം

അഞ്ചാംതലമുറ കുഞ്ഞുബേബി-കുഞ്ഞമ്മ ദമ്പതികളുടെ ഇളയമകൻ. ITI കഴിഞ്ഞ് സൗദിയിൽ ജോലി ലഭിച്ചു. അനിമോൾ ജോബിയാണു ഭാര്യ. അനിമോൾ കുമരകം മൂലങ്കത്തറ എം. രാജു ഏബ്രഹാമിന്റെ മകൾ. സൗദിയിൽ നഴ്സായി ജോലി ചെയ്യുന്നു.

## 61 G. VI. 22 പുത്തൻപുരയിൽ രഞ്ജിത്ത് ജോസഫിന്റെ കുടുംബം

അഞ്ചാംതലമുറ ജോസഫ്-മറിയാമ്മ ദമ്പതികളുടെ മകൻ. വിദ്യാഭ്യാസത്തിനുശേഷം ബിസിനസ്സിൽ ഏർപ്പെട്ടിരിക്കുന്നു. എറണാകുളം അഡ്വക്കറ്റ് വിൻസന്റ് പാനിക്കുളങ്ങരയുടെ മകൾ എൻജിനീയറായ മീരയാണു ഭാര്യ.

# മണലേൽ ശാഖ

## 62 G. II. 3 മണലേൽ മാത്തന്റെ കുടുംബം

ഒന്നാം തലമുറ ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ. സാമാന്യ വിദ്യാഭ്യാസം. കാഞ്ഞിരപ്പള്ളി തുറവാതുക്കൽ ശോശാമ്മയെ വിവാഹം കഴിച്ചു. മണലേൽ പുരയിടത്തിൽ താമസ മാക്കി. അതുകൊണ്ട് ഈ ശാഖ മണലേൽ ശാഖ എന്ന് അറിയപ്പെടു ന്നു. ഇവർക്ക് ഉതുപ്പ്, വർക്കി, ഉലഹന്നാൻ, കൊച്ചൂട്ടി എന്നിങ്ങനെ 4 ആൺ മക്കളും അന്നാമ്മ, ആച്ചിയമ്മ എന്ന് രണ്ട് പെൺമക്കളും ഉണ്ടാ യി. പെൺമക്കളിൽ അന്നാമ്മയെ കുറിച്ചി കൊച്ചില്ലത്ത് തോമ്മാ മകൻ ചാക്കോയും ആച്ചിയമ്മയെ പുതുപ്പള്ളി പറപ്പള്ളിച്ചിറ കുറുവച്ചനും വിവാഹം കഴിച്ചു. ഇവർ വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളി യിൽ അടക്കപ്പെട്ടു.

## 63 III. 5 മണലേൽ ഉതുപ്പിന്റെ കുടുംബം

രണ്ടാം തലമുറ മണലേൽ മാത്തൻ-ശോശാമ്മ ദമ്പതികളുടെ മകൻ. മണർകാട് കരിമ്പന്നൂർ കുര്യൻ മകൾ കുഞ്ഞുമോളാണു ഭാര്യ. ഇവർക്ക് ശോശാമ്മ എന്ന ഏകമകൾ ഇരുവരും മദ്ധ്യപ്രായത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 64 G. III. 6 മണലേൽ വർക്കിയുടെ കുടുംബം

മണലേൽ മാത്തൻ-ശോശാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. സാമാന്യ വിദ്യാഭ്യാസം. മീനടം പന്നിക്കോട്ട് കോര മകൾ ഏലിയാ മ്മയെ വിവാഹം കഴിച്ചു. ഇവർക്ക് മാത്തൻ, ഏബ്രഹാം എന്നിങ്ങനെ 2 ആൺമക്കളും കുഞ്ഞമ്മ, കുഞ്ഞൂഞ്ഞമ്മ, ശോശാമ്മ എന്ന് 3 പെൺമ ക്കളും ഉണ്ടായി. ഇവരിൽ കുഞ്ഞമ്മയെ കങ്ങഴ ഇരവികുളങ്ങര ചാക്കോയും കുഞ്ഞൂഞ്ഞമ്മയെ ചിറത്തലാട്ട് ചെറിയാൻ മകൻ കോരയും വിവാഹം ചെയ്തു. ശോശാമ്മ ചെറുപ്പത്തിൽ മരിച്ചു. ഈ ദമ്പതികളിരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 65 G. III. 7 മണലേൽ ഉലഹന്നന്റെ കുടുംബം

രണ്ടാം തലമുറ മാത്തൻ-ശോശാമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ. സാമാന്യ വിദ്യാഭ്യാസം. ഐരാറ്റുനട അയർപുഞ്ചയിൽ ഈപ്പൻ മകൾ അന്നാമ്മയെ വിവാഹം ചെയ്തു. ഈ ദമ്പതികൾ സന്താനമില്ലാതെ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 66 G. IV. 10 മണലേൽ മാത്തന്റെ കുടുംബം (കൊച്ച്)

മൂന്നാം തലമുറ വർക്കി-ഏലിയാമ്മ ദമ്പതികളുടെ മൂത്തപുത്രൻ. സാമാന്യ വിദ്യാഭ്യാസം. കൃഷി. പനയമ്പാല പീലിക്കുഴിയിൽ വർഗീസ് മകൾ അച്ചാമ്മയാണു ഭാര്യ. ഇവർക്ക് വർക്കി, വർഗീസ്, എന്ന് രണ്ട് ആൺ മക്കളും ഏലിക്കുട്ടി, മേരി, കുഞ്ഞൂഞ്ഞമ്മ എന്ന് മൂന്ന് പെൺമക്കളും ഉണ്ടായി. ഏലിക്കുട്ടിയെ കങ്ങഴ വണ്ടാനത്തുവയലിൽ കുഞ്ഞൂഞ്ഞുകുട്ടി വിവാഹം കഴിച്ചു. മേരി അവിവാഹിതയായി മരിച്ചു. കുഞ്ഞൂഞ്ഞമ്മയെ നെടുമാവ് പട്ടശ്ശേരിൽ മത്തായിമകൻ ജോർജ്ജ് വിവാഹം ചെയ്തു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

## 67 G. IV. 11 മണലേൽ അബ്രഹാമിന്റെ (അവറാച്ചൻ) കുടുംബം

വർക്കി ഏലിയാമ്മ-ദമ്പതികളുടെ ഇളയ പുത്രൻ. സാമാന്യ വിദ്യാഭ്യാസം. കൃഷിയാണു തൊഴിൽ. പാമ്പാടി ആലാംപള്ളിൽ അന്നമ്മയെ വിവാഹം ചെയ്തു. ഇവർക്ക് വർക്കി എന്ന ഏകമകനും ഏലിയാമ്മ, അന്നമ്മ എന്ന് രണ്ട് പെൺമക്കളും ഉണ്ടായി. ഏലിയാമ്മയെ കങ്ങഴ പൂവാടിൽ പൗലോസ് മകൻ ചാക്കോയും അന്നമ്മയെ പാമ്പാടി ചേന്നാട്ടുമറ്റം അബ്രഹാം മകൻ തങ്കച്ചനും വിവാഹം ചെയ്തു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 68 G. V. 23 മണലേൽ വർക്കി (കുഞ്ഞൂഞ്ഞുകുട്ടി) യുടെ കുടുംബം

നാലാം തലമുറ മണലേൽ മാത്തൻ-അച്ചാമ്മ ദമ്പതികളുടെ മൂത്ത പുത്രൻ. 7-ാം ക്ലാസ്സ് വിദ്യാഭ്യാസം. അമയന്നൂർ ചെന്നിക്കര മത്തായി മകൾ ചിന്നമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ജോയി, ജോണി, രാജൂ എന്നിങ്ങനെ മൂന്ന് ആൺ മക്കൾ. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 69 G. V. 24 മണലേൽ വർഗീസ് (പാപ്പച്ചൻ) ന്റെ കുടുംബം

മണലേൽ മാത്തൻ-അച്ചാമ്മ ദമ്പതികളുടെ ഇളയപുത്രൻ തൊഴിൽ കൃഷി. മുണ്ടകപ്പാടം കരിമ്പിൽ അബ്രഹാം മകൾ ശോശാമ്മയാണു ഭാര്യ. ഈ ദമ്പതികൾക്ക് മക്കളില്ല.

## 70 G. V. 25 മണലേൽ വർക്കിയുടെ (തങ്കച്ചൻ) കുടുംബം

നാലാം തലമുറ മണലേൽ അബ്രഹാം-അന്നമ്മ ദമ്പതികളുടെ മകൻ. വാഴൂർ കരിങ്ങണാമറ്റത്തിൽ വർക്കിയുടെ മകൾ മറിയാമ്മയാണ് ഭാര്യ. ഇവർക്ക് ബാബു എന്ന് ഒരു മകനും, മിനി എന്നൊരു മകളും ഉണ്ട്. മിനിയെ ഇരവിനല്ലൂർ കൊല്ലമ്പറമ്പിൽ അബ്രഹാം മകൻ ഷാജി വിവാഹം കഴിച്ചു.

## 71 G. VI. 23 മണലേൽ മാത്തന്റെ (ജോയി) കുടുംബം

അഞ്ചാംതലമുറ മണലേൽ വർക്കിചിന്നമ്മ ദമ്പതികളുടെ മൂത്തപുത്രൻ. കുറെ നാൾ ഗൾഫിൽ ജോലി ചെയ്തു. മടങ്ങിവന്ന് ഞാലിയാകുഴിയിൽ ബിസിനസ്സ് നടത്തുന്നു. നെടുമാവ് കുന്നേൽ ഏലിയാസ് മകൾ എൽസിയാണ് ഭാര്യ. ഇവർക്ക് ജിബിൻ, ജെയിൻ എന്ന് രണ്ട് ആൺമക്കൾ. ജിബിൻ നൈജീരിയയിൽ ജോലി ചെയ്യുന്നു. ജെയിൻ വിദ്യാർത്ഥിയാണ്.

## 72 G. VI. 24 മണലേൽ ജോണിയുടെ കുടുംബം

അഞ്ചാം തലമുറ മണലേൽ വർക്കി-ചിന്നമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. പഠനത്തിനുശേഷം ബിസിനസ്സിൽ ഏർപ്പെട്ടു. വെങ്ങയിൽ ചുഴികുന്ന് വർഗീസ് മകൾ സാലിയാണു ഭാര്യ. ഇവർക്ക് ജിനു എന്ന ഏക മകൻ. സാലി മരിച്ച് മാർ അപ്രേംപള്ളിയിൽ അടക്കപ്പെട്ടു.

Date of Death Sali 4-5-1995

## 73 G. VI. 25 മണലേൽ രാജുവിന്റെ കുടുംബം

അഞ്ചാം തലമുറ മണലേൽ വർക്കി-ചിന്നമ്മ ദമ്പതികളുടെ ഇളയ പുത്രൻ. ഒരു തയ്യൽ വിദഗ്ധൻ. കർട്ടൻ സെറ്റുകളും മറ്റും ഭംഗിയായി തയ്ച്ചുകൊടുക്കുന്ന തൊഴിലിൽ ഏർപ്പെട്ടിരിക്കുന്നു. കുറിച്ചി കൊച്ചില്ലത്ത് കുളക്കാട്ടുശ്ശേരി മർക്കോച്ചൻ മകൾ ഗ്രേസിയാണ് ഭാര്യ. ഇവർക്ക് ചിന്നുമോൾ എന്ന ഏകമകൾ നേഴ്സിംഗ് വിദ്യാർത്ഥിനിയാണ്.

### 74 G. VI. 26 മണലേൽ ബാബുവിന്റെ കുടുംബം

അഞ്ചാംതലമുറ മണലേൽ തങ്കച്ചൻ-മറിയാമ്മ ദമ്പതികളുടെ ഏക മകൻ. SSLC, ITI യ്ക്കുശേഷം പൂനയിൽ സ്വന്തം ബിസിനസ്സ് നടത്തുന്നു. വാകത്താനം തടത്തിൽ കുര്യൻ മകൾ അനിതയാണ് ഭാര്യ. ഇവർക്ക് ജെറിൻ എന്ന ഒരു മകൻ സ്കൂൾ വിദ്യാർത്ഥിയാണ്.

## ചെത്തിക്കുളത്ത് ശാഖ

### 75 G. II. 4 ചെത്തിക്കുളത്ത് ഉതുപ്പിന്റെ കുടുംബം

ഒന്നാം തലമുറ ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ നാലാമത്തെ പുത്രൻ. വാകത്താനം വള്ളിക്കാട്ട് തെക്കേക്കര വർക്കി മകൾ മറിയാമ്മയെ വിവാഹം കഴിച്ചു. ചെത്തിക്കുളം പുരയിടത്തിൽ താമസമാക്കി. അതിനാൽ ഈ ശാഖ ചെത്തിക്കുളം ശാഖ എന്നറിയപ്പെടുന്നു. ഈ ദമ്പതകിൾക്ക് ഉതുപ്പ്, വർക്കി, ഉലഹന്നാൻ എന്ന് മൂന്ന് ആൺമക്കളും അന്നാമ്മ, മറിയാമ്മ, ആച്ചിയമ്മ എന്ന് മൂന്ന് പെൺമക്കളും ഉണ്ടായി. അന്നാമ്മയെ അഞ്ചേരി കുഴിയാത്തുകടുപ്പിൽ ഇട്ടി മകൻ കോരയും, മറിയാമ്മയെ പനയമ്പാല കണ്ണംകുളത്ത് ഔസേപ്പും, ആച്ചിയമ്മയെ അഞ്ചേരി വടക്കുംപാടത്ത് മാത്തനും വിവാഹം കഴിച്ചു. ഉതുപ്പും ഭാര്യയും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

### 76 G. III. 8 ചിറപ്പുറത്ത് ഉതുപ്പിന്റെ (വലിയകൊച്ച്) കുടുംബം

രണ്ടാം തലമുറ ചെത്തിക്കുളത്ത് ഉതുപ്പ്-മറിയാമ്മ ദമ്പതികളുടെ മൂത്തമകൻ. സാമാന്യവിദ്യാഭ്യാസം. അഞ്ചേരി കാലായിൽപറമ്പിൽ ഇട്ടി മകൾ അന്നാമ്മയെ വിവാഹം ചെയ്തു. ചിറപ്പുറത്ത് പുരയിടത്തിൽ താമസമാക്കി. ഇദ്ദേഹത്തിന്റെ പിൻഗാമികളാണ് ചെത്തിക്കുളം ശാഖയുടെ ഉപശാഖയായ ചിറപ്പുറത്തു കുടുംബക്കാർ. ഈ ദമ്പതികൾക്ക് ഉതുപ്പ്, അബ്രഹാം എന്ന് 2 ആൺമക്കളും ശോശാമ്മ എന്ന് ഒരു മകളും ഉണ്ടായി. ശോശാമ്മയെ പനയമ്പാല ഇളങ്കാവുങ്കൽ അബ്രഹാം വിവാഹം കഴിച്ചു. ഉതുപ്പു മദ്ധ്യപ്രായത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ സംസ്കരിക്കപ്പെട്ടു. അന്നമ്മ വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

### 77 G. III. 9 ചക്കാലയിൽ വർക്കിയുടെ (കൊച്ചുകുട്ടി) കുടുംബം

രണ്ടാം തലമുറ ചെത്തിക്കുളത്ത് ഉതുപ്പ്-മറിയാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. സാമാന്യ വിദ്യാഭ്യാസം. കുഴിമറ്റത്തു പട്ടശ്ശേരിൽ അക്കാമ്മയെ വിവാഹം ചെയ്തു. ചാക്കാലയിൽ പുരയിടത്തിൽ താമസമാക്കി. ഇവരുടെ പിൻഗാമികളാണ് ചെത്തിക്കുളം ശാഖയുടെ ഉപശാഖയായ ചാക്കാലയിൽ കുടുംബക്കാർ. ഇവർക്ക് ഉതുപ്പ്, വർക്കി, കുഞ്ഞൂഞ്ഞ് എന്ന് മൂന്ന് ആൺമക്കളും, മറിയാമ്മ ഏലിയാമ്മ എന്ന് രണ്ടു പെൺമക്കളും ഉണ്ടായി. കുഞ്ഞൂഞ്ഞ് ചെറുപ്പത്തിൽ മരിച്ചു. മറിയാമ്മയെ അമയന്നൂർ ചെന്നിക്കര സ്കറിയയും ഏലിയാമ്മയെ അഞ്ചേരി പാണൂർ കടുപ്പിൽ പുന്നൂസും വിവാഹം ചെയ്തു. ഇദ്ദേഹം കൃഷിയോടൊപ്പം കച്ചവടവും തൊഴിലായി സ്വീകരിച്ചു. ഒരു പൊതുക്കാര്യ പ്രസക്തനായിരുന്നു. സാമൂഹ്യരംഗത്തും അറിയപ്പെടുന്ന ഒരു വ്യക്തിത്വമായിരുന്നു. ഇരുവരും നിര്യാതരായി മാർ അപ്രേം പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

### 78 G. III. 10 ചെത്തിക്കുളത്ത് ഉലഹന്നാന്റെ കുടുംബം

രണ്ടാം തലമുറ ചെത്തിക്കുളത്ത് ഉതുപ്പ്-മറിയാമ്മ ദമ്പതികളുടെ ഇളയമകൻ. തറവാട്ടുവീടായ ചെത്തിക്കുളത്തു തന്നെ താമസിച്ചു. ഇദ്ദേഹം അഞ്ചേരി കളത്രക്കടുപ്പിൽ ശോശാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക്, ഉതുപ്പ്, അബ്രഹാം, വർക്കി എന്ന് മൂന്ന് ആൺമക്കൾ. ഇദ്ദേഹം മദ്ധ്യപ്രായത്തിൽ മരിച്ച് മാർ അപ്രേംപള്ളിയിൽ അടക്കപ്പെട്ടു. ശോശാമ്മ വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

### 79 G. IV. 12 ചിറപ്പുറത്ത് ഉതുപ്പിന്റെ (കൊച്ചുകൊച്ച്)കുടുംബം

ചിറപ്പുറത്ത് ഉതുപ്പ്-അന്നമ്മ ദമ്പതികളുടെ മൂത്തപുത്രൻ, ഏഴാം ക്ലാസ്സ് വിദ്യാഭ്യാസം. വസ്തു അളന്നു തിട്ടപ്പെടുത്തുക, തടി അളന്നു തിട്ടപ്പെടുത്തുക തുടങ്ങി കണക്കുകൂട്ടലിൽ വിദഗ്ദ്ധനായിരുന്നു. ഒരു പൊതുകാര്യപ്രസക്തൻ. വാകത്താനം കൈതയിൽ വാഴയ്ക്കൽ മാണി മകൾ ഏലിയാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ഉതുപ്പ്, മാണി, വർക്കി, ജോൺ, ഏബ്രഹാം, തോമസ്, മാത്യൂസ് എന്നിങ്ങനെ 7 ആൺ മക്കളും അന്നമ്മ, ഏലിയാമ്മ, ശോശാമ്മ, മറിയാമ്മ എന്ന് 4 പെൺമക്കളും ഉണ്ടായി. ഇവരിൽ അന്നമ്മയെ കഞ്ഞിക്കുഴി കണ്ണോത്ര കൈതയിൽ

തോമാച്ചനും ഏലിയാമ്മയെ കിളിരൂർ കണ്ടാകേരിചിറയിൽ അബ്രഹാം മകൻ വർഗീസും, ശോശാമ്മയെ പനയമ്പാല കൊച്ചുപറമ്പിൽ കുഞ്ഞൂഞ്ഞിന്റെ മകൻ ഫിലിപ്പും മറിയാമ്മയെ പുതുപ്പള്ളി ഇഞ്ചക്കാട്ട് യോഹന്നാന്റെ മകൻ വർഗീസും വിവാഹം കഴിച്ചു. ദമ്പതികൾ ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

| | | |
|---|---|---|
| Date of Death | Uthuppu | 9-1-198 |
| | Aleyamma | 25-8-1960 |

## 80 G. IV. 13 ചിറപ്പുറത്ത് ഏബ്രഹാമിന്റെ (അവറാച്ചൻ) കുടുംബം

ഉതുപ്പ്-അന്നമ്മ ദമ്പതികളുടെ ഇളയ പുത്രൻ. ഏഴാം ക്ലാസ് വിദ്യാഭ്യാസം. അഞ്ചേരി പുളിന്തറക്കുന്നേൽ വർഗീസ് മകൾ ആച്ചിയമ്മയെ വിവാഹം കഴിച്ചു ഇവർക്ക് ഉതുപ്പ്, ജോർജ്ജ്, ശൈശവത്തിലെ നിര്യാതനായ ഒരു ആൺകുട്ടി ഇങ്ങനെ മൂന്ന് ആൺമക്കളും അന്നമ്മ, മേരിക്കുട്ടി എന്ന് രണ്ട് പെൺമക്കളും ഉണ്ടായി. അന്നമ്മയെ തൃക്കോതമംഗലം വന്നലയിൽ അവറാച്ചൻ മകൻ കുഞ്ഞുമോനും, മേരിക്കുട്ടിയെ കൊല്ലാട് കൈതയിൽ ബേബി മകൻ ജേക്കബും വിവാഹം കഴിച്ചു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

| | | |
|---|---|---|
| Date of Death | Abraham | 20-10-1983 |
| | Achiamma | 31-8-2007 |

## 81 G. IV. 14 ചാക്കാലയിൽ ഉതുപ്പിന്റെ കുടുംബം (കുഞ്ഞപ്പൻ)

മൂന്നാം തലമുറ ചക്കാലയിൽ വർക്കി-അക്കാമ്മ ദമ്പതികളുടെ മൂത്ത പുത്രൻ. ഏഴാം ക്ലാസ് വിദ്യാഭ്യാസം കൃഷിയോടൊപ്പം ബിസിനസ്സിലും കഴിവു തെളിയിച്ചു. കോട്ടയം പട്ടണത്തിൽ സ്വന്തമായി സ്ഥലം വാങ്ങി കാപ്പിപ്പൊടി ബിസിനസ്സ് തുടങ്ങി. അതു ക്രമേണ വളർന്ന് മൂന്നു മക്കൾക്കും വേറെ വേറെ കടകൾ തുടങ്ങാൻ സാഹചര്യം ഉണ്ടാക്കി. വെള്ളൂർ പൈലിത്താനം ചെറിയാൻ മകൾ ഉണിച്ചിയമ്മയാണു ഭാര്യ. ഇവർക്ക് വർക്കി, ചെറിയാൻ, ജോൺ, ഉതുപ്പ്, ഏബ്രഹാം എന്നിങ്ങനെ 5 ആൺ മക്കളും കുഞ്ഞമ്മ എന്ന് ഒരു മകളും ഉണ്ട്. കുഞ്ഞമ്മയെ കങ്ങഴ പുള്ളോലിക്കൽ പുന്നച്ചൻ മകൻ ബേബി വിവാഹം ചെയ്തു. ഈ ദമ്പദികൾ ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 82 G IV 15 ചാക്കാലയിൽ വർക്കിയുടെ (പാപ്പച്ചൻ) കുടുംബം

വർക്കി-അക്കാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ സാമാന്യ വിദ്യാഭ്യാസം. കൃഷി. പുതുപ്പള്ളി കാവനാടിൽ കൊച്ചൂട്ടി മകൾ മറിയാമ്മയെ വിവാഹം കഴിച്ചു ഇവർക്ക് പുന്നൂസ്, വർക്കി, ഉതുപ്പ്, ഏബ്രഹാം, ജോൺ, മാത്യു, ജേക്കബ് എന്ന് 7 ആൺ മക്കളും പെണ്ണമ്മ, മോളി, കുഞ്ഞൂഞ്ഞമ്മ എന്ന് 3 പെൺമക്കളും ഉണ്ട്. പെണ്ണമ്മയെ പാമ്പാടി കൊല്ലമ്പറമ്പിൽ മത്തായി മകൻ ഏബ്രഹാമും മോളിയെ തൃക്കോതമംഗലം വന്നലയിൽ പീലിപ്പോസും കുഞ്ഞൂഞ്ഞമ്മയെ മീനടം തോണിപ്പുരയ്ക്കൽ ചെറിയാനും വിവാഹം കഴിച്ചു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

| | | |
|---|---|---|
| Date of Death | Varkey | 30-5-1998 |
| | Mariamma | 18-1-1996 |

## 83 G. IV. 16 ചെത്തിക്കുളത്ത് (മറ്റത്തിൽ) ഉതുപ്പിന്റെ (കൊച്ച്) കുടുംബം

മൂന്നാം തലമുറ ചെത്തിക്കുളത്ത് ഉലഹന്നാൻ-ശോശാമ്മ ദമ്പതികളുടെ മൂത്തപുത്രൻ. സാമാന്യവിദ്യാഭ്യാസം. കൃഷിയോടൊപ്പം വ്യാപാരത്തിലും ഏർപ്പെട്ടു. പനയമ്പാല ഇളങ്കാവുങ്കൽ ഏബ്രഹാം മകൾ ഏലിയാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ജോൺ, വർക്കി എന്ന് 2 ആൺമക്കളും, ശോശാമ്മ, അന്നമ്മ, മറിയാമ്മ എന്ന് 3 പെൺമക്കളും ഉണ്ട്. ശോശാമ്മയെ കഞ്ഞിക്കുഴി കണ്ണോത്ര കുര്യൻ മകൻ ജേക്കബും, അന്നമ്മയെ പുതുപ്പള്ളിൽ ഇഞ്ചക്കാട്ട് കൊച്ചിക്കാ മകൻ ബേബിയും, മറിയാമ്മയെ പുന്നവേലി താന്നിമുണ്ടയ്ക്കൽ മത്തായി മകൻ മാത്യുവും വിവാഹം കഴിച്ചു. ഉതുപ്പും, ഏലിയാമ്മയും 84-ാം വയസ്സിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

| | | |
|---|---|---|
| Date of Death | Uthupu | 30-06-1991 |
| | Aleyamma | 27-02-1994 |

## 84 G. IV. 17 ചെത്തിക്കുളത്ത് കൊല്ലമ്പറമ്പിൽ അബ്രഹാമിന്റെ (അവറാച്ചൻ) കുടുംബം

ഉലഹന്നാൻ-ശോശാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. സാമാന്യ വിദ്യാഭ്യാസം. കൃഷിയോടൊപ്പം വ്യാപാരവും ചെയ്തിരു

ന്നു. പനയമ്പാല ഒറ്റതൈക്കൽ മാമ്മൻ മകൾ ശോശാമ്മയാണ് ഭാര്യ. ഇവർക്ക് വർക്കി, മാമ്മൻ, എന്ന് 2 ആൺ മക്കളും അമ്മിണി എന്ന ഒരു മകളും ഉണ്ട്. കൊല്ലമ്പറമ്പ് പുരയിടം വാങ്ങി അവിടെ താമസിച്ചു. അമ്മിണിയെ മാങ്ങാനം കുളക്കാട്ടിൽ പാപ്പി മകൻ ബേബി വിവാഹം കഴിച്ചു. അബ്രഹാം വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു. ശോശാമ്മ ജീവിച്ചിരിക്കുന്നു. കുടുംബത്തിലെ ഏറ്റവും പ്രായം കൂടിയ ആളാണ്.

Date of Death Abraham 29-09-1985

## 85 G. IV. 18 ചെത്തിക്കുളത്തു വർക്കിയുടെ (കുഞ്ഞൂഞ്ഞ്) കുടുംബം

മൂന്നാം തലമുറ ഉലഹന്നാൻ-ശോശാമ്മ ദമ്പതികളുടെ ഇളയ മകൻ ചെത്തിക്കുളത്തു തറവാട്ടിൽ താമസിച്ചു. മലയാളം ഹയർ, T.T.C പരീക്ഷകൾ പാസ്സായി അധ്യാപക വൃത്തിയിൽ പ്രവേശിച്ചു. മാർ അപ്രേം പള്ളിയിലെ സൺഡേസ്കൂൾ അധ്യാപകൻ, രാഷ്ട്രീയ സാമൂഹിക സാംസ്കാരിക രംഗങ്ങളിലും സജീവ പ്രവർത്തകൻ ആയിരുന്നു. കുഴിമറ്റം കുറ്റിക്കൽ പാപ്പി മകൾ ഏലിയാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ജോൺ, കുഞ്ഞമ്മ, ശോശാമ്മ, മോളിക്കുഞ്ഞ് എന്നിങ്ങനെ നാല് മക്കൾ. കുഞ്ഞമ്മയെ പാമ്പാടി കിഴക്കേക്കര വർഗീസ് മകൻ മാത്യുവും ശോശാമ്മയെ വാകത്താനം പോളച്ചിറ കുര്യൻ മകൻ ഫിലിപ്പും മോളിക്കുഞ്ഞിനെ തോട്ടയ്ക്കാട് പുള്ളോലിക്കൽ കുര്യൻ മകൻ മാണിയും വിവാഹം കഴിച്ചു. ഇദ്ദേഹം സർക്കാൻ സർവ്വീസിൽ ഹെഡ്മാസ്റ്ററായി. റിട്ടയർ ചെയ്തശേഷം കുടുംബയോഗം സംബന്ധിച്ച കാര്യങ്ങളിൽ സജീവമായി പ്രവർത്തിച്ചു. കുടുംബചരിത്രം ഏഴുതിയുണ്ടാക്കുന്നതിൽ പ്രധാന പങ്കുവഹിച്ചു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

| | | |
|---|---|---|
| Date of Death | Varkey | 11-10-2005 |
| | Aleyamma | 17-12-2010 |

## 86 G. V 26 ചിറപ്പുറത്ത് ഉതുപ്പിന്റെ (പാപ്പച്ചൻ) കുടുംബം

നാലാം തലമുറ ചിറപ്പുറത്ത് ഉതുപ്പ്-ഏലിയാമ്മ ദമ്പതികളുടെ മൂത്ത പുത്രൻ. ഏഴാംക്ലാസ്സ് വിദ്യാഭ്യാസം. കൃഷിയോടൊപ്പം വ്യാപാരത്തിലും ഏർപ്പെട്ടു. നാലുന്നാക്കൽ മണിയമ്പടവത്ത് അബ്രഹാം മകൾ അണ്ട

മ്മയെ വിവാഹം കഴിച്ചു. ഇവർക്ക് സണ്ണി, ഏബ്രഹാം എന്ന് 2 ആൺ മക്കളും ഏലാമ്മ, ആലീസ് എന്ന് രണ്ടു പെൺമക്കളും ഉണ്ട്. ഏലാമ്മയെ പാമ്പാടി കളരിക്കൽ യോഹന്നാൻ കുര്യൻ മകൻ ജോർജ്ജും ആലീസിനെ തൃക്കോതമംഗലം വാഴക്കാലാചിറയിൽ ഫിലിപ് മകൻ അനിയനും വിവാഹം കഴിച്ചു. ഉതുപ്പ് 84-ാം വയസ്സിൽ നിര്യാതനായി മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു. കുടുംബയോഗത്തിന്റെ സജീവ പ്രവർത്തകനായിരുന്നു.

Date of Death Uthuppu 5-8-2009

### 87 G. V. 27 ചിറപ്പുറത്ത് മാണിയുടെ (കുഞ്ഞൂഞ്ഞ്) കുടുംബം

നാലാം തലമുറ ഉതുപ്പ്-ഏലിയാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. കൃഷിയോടൊപ്പം ബിസിനസ്സിലും (ജൗളി വ്യാപാരം) ഏർപ്പെട്ടു. നീലിമംഗലം ഊരോത്തുപറമ്പിൽ മാത്തൻ മകൾ ശോശാമ്മയാണ് ഭാര്യ. ഇവർക്ക് രാജൻ, ബാബു, ബേബിച്ചൻ എന്ന് മൂന്ന് ആൺ മക്കളും ലീലാമ്മ, കുഞ്ഞന്നാമ്മ എന്ന് രണ്ടു പെൺമക്കളും ഉണ്ട്. ലീലാമ്മയെ കുറിച്ചി അമ്പലക്കടവിൽ കുഞ്ഞുമോനും, കുഞ്ഞന്നാമ്മയെ നാലുന്നാക്കൽ മാവിലശ്ശേരിൽ തമ്പിയും വിവാഹം കഴിച്ചു, മാണി 64-ാം വയസ്സിൽ മരിച്ച് മാർഅപ്രേംപള്ളിയിൽ അടക്കപ്പെട്ടു.

Date of Death Mani 31-31962

### 88 G. V. 28 ചിറപ്പുറത്ത് സി.യു. വർക്കിയുടെ (കുട്ടികൊച്ച്) കുടുംബം

ചിറപ്പുറത്ത് ഉതുപ്പ്-ഏലിയാമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ. മലയാളം ഹയർ, S.S.L.C, TTC പാസ്സായി അധ്യാപകനായി, സർക്കാർ സർവ്വീസിൽ പ്രവേശിച്ചു. തോട്ടയ്ക്കാട്ട് മാലത്ത് കുര്യൻ മകൾ മറിയാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ജോസഫ്, കുര്യൻ, രാജു എന്നിങ്ങനെ 3 ആൺ മക്കൾ. മാർ അപ്രേംപള്ളി സൺഡേസ്കൂൾ അധ്യാപകനായും ഹെഡ്മാസ്റ്ററായും ദീർഘകാലം പ്രവർത്തിച്ചു. അൻപതു വർഷത്തിലേറെ പ്രവർത്തിച്ചതിനുള്ള പ്രശംസാപത്രം ലഭിച്ചിട്ടുണ്ട്. കുടുംബയോഗത്തിന്റെ സെക്രട്ടറിയായും പ്രവർത്തിച്ചു. റിട്ടയർ ചെയ്തശേഷം കൃഷികാര്യങ്ങളിലും ശ്രദ്ധിക്കുന്നു. ഇടവകയിലെ ആത്മീയ പ്രസ്ഥാനങ്ങൾക്കു നേതൃത്വം കൊടുത്തുവരുന്നു. ഈ കുടുംബചരിത്രം എഴുതിയുണ്ടാക്കാൻ പ്രധാനപങ്കുവഹിച്ചു. R.P.S. പ്രസിഡന്റായും

വാകത്താനം സംയുക്ത R.P.S. എക്സിക്യൂട്ടീവ് കമ്മറ്റി മെമ്പറായും സേവനം അനുഷ്ഠിച്ചുവരുന്നു.

### 89 G. V. 29 ചിറപ്പുറത്ത് സി.യു. ജോണിന്റെ കുടുംബം (തൃശ്ശൂർ)

ഉതുപ്പ്-ഏലിയാമ്മ ദമ്പതികളുടെ നാലാമത്തെ പുത്രൻ. ഏൻജിനീയറിംഗ് ഡിപ്ലോമാ പാസ്സായി. ഗവ: സർവ്വീസിൽ ഓവർസീയറായി ജോലിയിൽ പ്രവേശിച്ചു. തൃശൂർ കിഴക്കൂടൻ വീട്ടിൽ പൊറിഞ്ചുവിന്റെ മകൾ തങ്കമ്മയെ വിവാഹം കഴിച്ചു. തൃശൂരിൽ മണ്ണുത്തിയിൽ താമസ മാക്കി. ഇവർക്ക് സീമ M.Com, L.L.B. എന്നൊരു മകളും സാജൂ M.Com എന്നൊരു മകനും ഉണ്ട്. സീമയെ മുണ്ടക്കയം എരുത്തിക്കൽ മർക്കോസ് മകൻ കൊച്ചുമോൻ വിവാഹം കഴിച്ചു. ജോണും തങ്കമ്മയും ഇരുവരും സോയിൽ കൺസർവേഷൻ ഡിപ്പാർട്ടുമെന്റിൽ നിന്ന് ഗസറ്റഡ് ഓഫീസർ റാങ്കിൽ റിട്ടയർ ചെയ്തു. മണ്ണുത്തിയിലെ വീട്ടിൽ വിശ്രമജീവിതം നയിക്കുന്നു. ഇദ്ദേഹം തൃശ്ശൂർ സെന്റ് ഇഗ്നാത്തിയോസ് ഓർത്ത ഡോക്സ് കത്തീഡ്രൽ പള്ളിയിൽ ട്രസ്റ്റിയായി പല വർഷങ്ങളിലും സേവനം അനുഷ്ഠിച്ചു. കേരള സ്റ്റേറ്റ് സർവ്വീസ് പെൻഷനേഴ്സ് യൂണി യന്റെ യൂണിറ്റ് ട്രഷറാർ ആയും ബ്ലോക്ക് മെമ്പറായും സേവനം അനു ഷ്ഠിക്കുന്നു. മണ്ണുത്തി മിൽക്ക് സൊസൈറ്റിയുടെ പ്രസിഡന്റായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

### 90 G. V. 30 ചിറപ്പുറത്ത് സി.യു ഏബ്രഹാമിന്റെ കുഞ്ഞവറാച്ചൻ) കുടുംബം (USA)

ചിറപ്പുറത്ത് ഉതുപ്പ്-ഏലിയാമ്മ ദമ്പതികളുടെ അഞ്ചാമത്തെ പുത്രൻ. വിദ്യാഭ്യാസത്തിനുശേഷം മിലിട്ടറി സർവ്വീസിൽ ചേർന്നു. റിട്ടയർ ചെയ്ത് അമേരിക്കയിൽ നേഴ്സ് ആയ കണ്ണൂർ ഇരിട്ടി കോഴിവള്ളിൽ വർക്കി മകൾ തങ്കമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ലിസ്സാ, ലീനാ, എന്ന് രണ്ട് പെൺമക്കൾ. ലിസായെ തൃക്കോതമംഗലം ചിറയിൽ അച്ചൻകുഞ്ഞ് മകൻ എബിയും, ലീനായെ ചുങ്കപ്പാറ പ്ലാങ്കൂട്ടത്തിൽ അജുവും വിവാഹം ചെയ്തു. ഇദ്ദേഹം ഉദ്യോഗാർത്ഥം കാർഗിൽ, ഡാർജിലിംഗ് തുടങ്ങിയ സ്ഥലങ്ങൾ സന്ദർശിച്ചിട്ടുണ്ട്. ഏബ്രഹാമും തങ്കമ്മയും റിട്ടയർ ചെയ്ത് അമേരിക്കയിൽ വിശ്രമ ജീവിതം നയിക്കുന്നു.

## 91 G. V. 31 ചിറപ്പുറത്ത് സി.യു. തോമസിന്റെ കുടുംബം (തൃശ്ശൂർ)

ഉതുപ്പ്-ഏലിയാമ്മ ദമ്പതികളുടെ ആറാമത്തെ പുത്രൻ JTSLC, ITC പാസ്സായി ഭിലായി സ്റ്റീൽ കമ്പനിയിൽ ജോലി ലഭിച്ചു. അവിടെനിന്ന് ഖത്തർ സ്റ്റീൽ പ്ലാന്റിൽ സെലക്ഷൻ കിട്ടി. ഖത്തറിൽ ജോലിചെയ്തു. പള്ളം പതിനഞ്ചിൽ ബേബി മകൾ ശാന്തമ്മയെ വിവാഹം ചെയ്തു. ഖത്തറിൽ നിന്നു തിരിച്ചു വന്ന് തൃശൂർ മണ്ണുത്തിയിൽ വീടുവച്ച് താമസിക്കുന്നു. അവിടെ സ്വന്തം കെട്ടിടത്തിൽ ബിസിനസ്സ് നടത്തുന്നു. ഇവർക്ക് സാം, സച്ചിൻ, സിബി എന്ന് മൂന്ന് ആൺ മക്കൾ ഉണ്ട്. ഇദ്ദേഹം പഞ്ചാബ് നാഷണൽ സ്പോർട്സ് ഇൻസ്റ്റിസ്റ്റ്യൂട്ടിൽ നിന്ന് നാഷണൽ കോച്ച് സർട്ടിഫിക്കറ്റ് കോഴ്സ് പാസ്സായി. നാഷണൽ സ്റ്റീൽ വോളിബോൾ ടീമിലെ മെമ്പറായിരുന്നു. സെന്റ് ഇഗ്നാത്തിയോസ് ഓർത്തഡോക്സ് കത്തീഡ്രൽ പള്ളിയിലെ സെക്രട്ടറിയായി സേവനം അനുഷ്ഠിച്ചു. വോളിബോൾ കോച്ച് ആയി പ്രവർത്തിക്കുന്നു.

## 92 G. V. 32 ചിറപ്പുറത്ത് C.U മാത്യുസിന്റെ കുടുംബം (അനിയച്ചൻ)

ഉതുപ്പ്-ഏലിയാമ്മ ദമ്പതികളുടെ ഏഴാമത്തെ പുത്രൻ. PDC, Diploma in Electronics എന്നിവ പാസ്സായി IAF ൽ ചേർന്നു കഞ്ഞിക്കുഴി ചെമ്പകശ്ശേരിൽ വർക്കിമകൾ ലീലാമ്മയെ വിവാഹം ചെയ്തു. റിട്ടയർചെയ്ത് ബിസിനസ്സ് രംഗത്തു പ്രവേശിച്ചു. നെയ്വേലി, ലിഗ്നൈറ്റ് കോർപ്പറേഷനിൽ എൻജിനീയറിംഗ് വർക്ക്ഷോപ്പ് നടത്തുന്നു. മാങ്ങാനത്തുവീടുവച്ച് താമസിക്കുന്നു. ഇദ്ദേഹം ഇന്ത്യൻ എയർഫോഴ്സിൽ കാർ നിക്കോബാറിൽ ജോലി ചെയ്തിട്ടുണ്ട്. ഔദ്യോഗികമായി മോസ്കോ, ലണ്ടൻ, റെംഗൂൺ മുതലായ സ്ഥലങ്ങൾ സന്ദർശിച്ചിട്ടുണ്ട് ഇവർക്ക് സുദീപ് എന്ന ഏകമകൻ. നെയ്വേലി പള്ളി ട്രസ്റ്റിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

## 93 G. V. 33 ചിറപ്പുറത്ത് റ്റി.എ. ഉതുപ്പിന്റെ (അച്ചൻകുഞ്ഞ്) കുടുംബം

നാലാം തലമുറ ചിറപ്പുറത്ത് അബ്രഹാം-ആച്ചിയമ്മ ദമ്പതികളുടെ മൂത്തപുത്രൻ. SSLC, ITI, (Diploma in Machanical Engg). എന്നിവയ്ക്കു ശേഷം ഭോപ്പാൽ ഹെവി ഇലക്ട്രിക്കൽസിൽ ജോലി ലഭിച്ചു. അവിടെത്തന്നെ ജോലി ചെയ്തിരുന്ന വാകത്താനം വള്ളിക്കാട്ട് കുഞ്ഞൂഞ്ഞ്

മകൾ കുഞ്ഞമ്മയെ വിവാഹം കഴിച്ചു. കുഞ്ഞമ്മ BHEL സൂപ്പർവൈസറായി ജോലി അനുഷ്ഠിച്ചു. ജോലിയോടൊപ്പം പഠനവും നടത്തി മെക്കാനിക്കൽ എൻജിനീയറിംഗ് ഡിപ്ലോമാ പാസ്സായി. ഇവർക്ക് എബി എന്ന ഏകമകൻ. ഇരുവരും റിട്ടയർ ചെയ്ത് സ്വഭവനത്തിൽ വിശ്രമജീവിതം നയിക്കുന്നു. കുടംബയോഗ സംബന്ധമായ കാര്യങ്ങളിൽ സജീവമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

### 94 G. V. 34 ററി. എ. ജോർജ്ജ് ചിറപ്പുറത്തിന്റെ കുടുംബം (കുഞ്ഞ്)

ചിറപ്പുറത്ത് അബ്രഹാം-ആച്ചിയമ്മ ദമ്പതികളുടെ ഇളയപുത്രൻ. വിദ്യാഭ്യാസത്തിനുശേഷം മിലിട്ടറി സർവ്വീസിൽ (EME) ചേർന്നു. Diploma in Electronics (Military College of Engg. Secunderabad) AMI DiagE (Diogonistic Engineers) മിലട്ടറിയിൽ ടെലികോം ടെക്നീഷ്യനായും, ബയോ മെഡിക്കൽ ടെക്നീഷ്യനായും ജോലി ചെയ്തു. ഔദ്യോഗികമായി ഭൂട്ടാൻ, ചംങ്ങ്ളാടോപ് (The highest Road ways in the world) സിന്ധു നദീതീരത്ത് ലേയിൽ നിന്ന് 200 കിലോമീറ്റർ കിഴക്ക് കേരി എന്ന സ്ഥലങ്ങളിൽ ജോലി ചെയ്തിട്ടുണ്ട്. ഹിമാലയ മലനിരകൾ സന്ദർശിച്ചിട്ടുണ്ട്. സൗദി അറേബ്യയിൽ ബ്രട്ടീഷ് ടെലികോമിലും, സമാമായിലും സീനിയർ ബയോ മെഡിക്കൽ ടെക്നീഷ്യനായും ജോലി ചെയ്തു. ചീരഞ്ചിറ തലക്കുളത്ത് അക്കാമ്മയെ വിവാഹം കഴിച്ചു. അക്കാമ്മ സർവീസിൽനിന്ന് ലീവിൽ സൗദിയിൽ ജോലി ചെയ്തു. കോട്ടയം മെഡിക്കൽ കോളേജിൽ റേഡിയോഗ്രാഫർ ആയി ജോലി ചെയ്തു. സീനിയർ റേഡിയോഗ്രാഫർ (ഗസറ്റഡ് റാങ്ക്) ആയി റിട്ടയർ ചെയ്ത് വീട്ടിൽ വിശ്രമജീവിതം നയിക്കുന്നു. ജോർജ്ജ് ബിസിനസ്സ് രംഗത്തു പ്രവർത്തിക്കുന്നു. കുടുംബയോഗം ട്രഷററാണ് ഈ ദമ്പതികൾക്ക് അജിൻ എന്നൊരു മകനും അൻജൂ എന്നൊരു മകളുമുണ്ട്. മാർ അപ്രേം പള്ളിയിൽ ട്രിസ്റ്റിയായും സെക്രട്ടറിയായും പല വർഷങ്ങളിലും പ്രവർത്തിച്ചിട്ടുണ്ട്. സൺഡേസ്കൂൾ അദ്ധ്യാപകനായി തുടരുന്നു.

### 95 G. V. 35 ചാക്കാലയിൽ വർക്കിയുടെ കുടുംബം (കുഞ്ഞ്)

നാലാംതലമുറ ഉതുപ്പ്-ഉണിച്ചിയമ്മ ദമ്പതികളുടെ മൂത്തപുത്രൻ. കോളേജ് വിദ്യാഭ്യാസം നേടി. മണിപ്പാൽ ഗവ. ബിൽഡിംങ് ഇൻസ്പെ

ക്ടറായും, കോയമ്പത്തൂരിൽ അസിസ്റ്റന്റ് ടൗൺ പ്ലാനിംഗ് ഓഫീസറായും ആലുവാ FACT ലും ജോലി ചെയ്തു. ജോലി രാജിവച്ച് ബിസിനസ്സ് (ബസ്സ് സർവീസ്) രംഗത്തു പ്രവേശിച്ചു. റയിൽവേ കോൺട്രാക്ടർ ആയി പ്രവർത്തിച്ചു. വാകത്താനം മള്ളിയിലായ വാണിയപുരയ്ക്കൽ ഏലിയാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് സാം എന്ന ഒരു മകനും സുമ, ലിസി എന്ന് രണ്ടു പെൺമക്കളും ഉണ്ട്. സുമയെ തോട്ടയ്ക്കാട് ചേലമറ്റത്തിൽ തോമസ് മകൻ ജോർജ്ജ് തോമസും ലിസിയെ നീരേറ്റുപുറം കൊപ്പാറപ്പറമ്പിൽ വർക്കി മകൻ കെ.വി. തോമസും (കാനഡ) വിവാഹം ചെയ്തു. വർക്കി മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

Date of Death Varkey 24-6-1996

## 96 G. V. 36 ചാക്കാലയിൽ ചെറിയാന്റെ (ഉണ്ണി) കുടുംബം

ഉതുപ്പ്-ഉണിച്ചിയമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. SSLC പാസ്സായശേഷം ബിസിനസ്സ് രംഗത്തു പ്രവർത്തിച്ചു. (പയനിയർ കോഫി വർക്സ്, കോട്ടയം) തൃക്കോതമംഗലം കോതകേരിൽ കുഞ്ഞുകൊച്ച് മകൾ ചിന്നമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് രാജു എന്നൊരു മകനും ജെസ്സി എന്നൊരു മകളുമുണ്ട്. ജെസിയെ കൊശമറ്റം കുഞ്ഞൂഞ്ഞ് മകൻ രാജൻ വിവാഹം കഴിച്ചു. ചെറിയാൻ മദ്ധ്യപ്രായത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

Date of Death Cherian 24-11-1970

## 97 G. V. 37 ചാക്കാലയിൽ ജോണിന്റെ കുടുംബം

ഉതുപ്പ്-ഉണിച്ചിയമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ SSLC പാസ്സായി സിവിൽ എൻജിനീയറിംഗ് പഠിച്ചു. ബിസിനസ്സ് രംഗത്തു പ്രവേശിച്ചു. കോട്ടയത്തു സ്വന്തം കെട്ടിടത്തിൽ കാപ്പിപ്പൊടി വ്യാപാരം നടത്തി. (പോപ്പുലർ കോഫി വർക്സ്, കോട്ടയം) മാങ്ങാനം വേലങ്ങാട്ട് മോളിയെ വിവാഹം കഴിച്ചു. ഇവർക്ക് ജോസഫ്, ഗീവർഗീസ് എന്ന് രണ്ട് ആൺമക്കളും മിനി, അനിത എന്ന് രണ്ടു പെൺമക്കളും ഉണ്ട്. മിനിയെ വാകത്താനം കൈതയിൽ വാഴയ്ക്കൽ മർക്കോസ് മകൻ സക്കറിയായും അജിതയെ പുതുപ്പള്ളി കോയിക്കൽ ജോർജ്ജ് മകൻ ബിനോയിയും വിവാഹം കഴിച്ചു. ജോൺ മദ്ധ്യപ്രായത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

## 98 G. V. 38 ചാക്കാലയിൽ ഉതുപ്പിന്റെ (തങ്കച്ചൻ) കുടുംബം

ഉതുപ്പ്-ഉണിച്ചിയമ്മ ദമ്പതികളുടെ നാലാമത്തെ പുത്രൻ കോളേജ് വിദ്യാഭ്യാസം നേടിയിട്ടുണ്ട്. കൃഷിയും ഒപ്പം ബിസിനസ്സും (കേരളാ കോഫി വർക്സ്, കോട്ടയം) നടത്തുന്നു. അയ്മനം കല്ലുങ്കത്ര അബ്രഹാം മകൾ ബേബിയാണ് ഭാര്യ. ഇവർക്ക് ലാൽ, ഏബ്രഹാം എന്ന് രണ്ട് ആൺമക്കളും മോളമ്മ എന്നൊരു മകളും ഉണ്ട്. മോളമ്മയെ ചെങ്ങന്നൂർ മുപ്രയിൽ തങ്കച്ചൻ മകൻ റവ. ഫാദർ ഷിബു വിവാഹം കഴിച്ചു. കുടുംബയോഗത്തിന്റെ സജീവ പ്രവർത്തകനാണ്. ഇളയപുത്രൻ ഏബ്രഹാം ബി.ടെക്. മെക്കാനിക്കൽ എഞ്ചിനീയറിംഗും മറൈൻ എഞ്ചിനീയറിംഗും കഴിഞ്ഞ് ഷിപ്പിംഗ് കമ്പനിയിൽ ബൊംബെയിൽ ജോലി ചെയ്യുന്നു.

## 99 G. V. 39 ചാക്കാലയിൽ ഏബ്രഹാമിന്റെ (പൊടിച്ചൻ) കുടുംബം

ചാക്കാലയിൽ ഉതുപ്പ്-ഉണിച്ചിയമ്മ ദമ്പതികളുടെ അഞ്ചാമത്തെ പുത്രൻ. വിദ്യാഭ്യാസത്തിനുശേഷം കൃഷികാര്യങ്ങളിലേർപ്പെട്ടു. കുഴിമറ്റം കുറ്റിക്കൽ ചെറിയാൻ മകൾ കുഞ്ഞുമോൾ ആണ് ഭാര്യ. ഇവർക്ക് റെറ്റി എന്ന ഒരു മകനും റിറ്റു, റിനു എന്ന് രണ്ട് പെൺമക്കളും ഉണ്ട്. റിറ്റുവിനെ അഞ്ചേരി കൂലിപ്പറമ്പിൽ കുഞ്ഞൂഞ്ഞ് മകൻ സജിയും റിനുവിനെ തിരുവഞ്ചൂർ തുരുത്തേൽ കരിപ്പോലയിൽ ജോർജുകുട്ടി മകൻ ജോജിയും വിവാഹം കഴിച്ചു.

## 100 G. V. 40 ചാക്കാലയിൽ പുന്നൂസിന്റെ (കുട്ടച്ചൻ) കുടുംബം

നാലാം തലമുറ ചാക്കാലയിൽ വർക്കി-മറിയാമ്മ ദമ്പതികളുടെ സീമന്തപുത്രൻ. വിദ്യാഭ്യാസത്തിനുശേഷം കൃഷിയിൽ ഏർപ്പെട്ടു. പള്ളം പള്ളിക്കുന്നേൽ തോമസ്സ് മകൾ അന്നമ്മയെ വിവാഹം ചെയ്തു. ഇവർക്ക് സാബു, ബിജു, എന്ന് രണ്ട് ആൺമക്കൾ.

## 101 G .V. 41 ചാക്കാലയിൽ വർക്കിയുടെ (കുഞ്ഞൂഞ്ഞുകുട്ടി) കുടുംബം

വർക്കി-മറിയാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. വിദ്യാഭ്യാസത്തിന് ശേഷം കൃഷിയിൽ ഏർപ്പെട്ടു. കൊല്ലാട് കുന്നുവള്ളിൽ

അബ്രഹാം മകൾ ശോശാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് മിനി എന്ന ഏകമകൾ. മിനിയെ പാമ്പാടി ആലഞ്ചേരിൽ ബെന്നി വിവാഹം ചെയ്തു.

Date of death Mr. Varkey 23-03-2011

### 102 G. V. 42 ചാക്കാലയിൽ സി.വി. ഉതുപ്പിന്റെ (അച്ചൻകുഞ്ഞ്) കുടുംബം

വർക്കി-മറിയാമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ, കൃഷിയാണ് തൊഴിൽ. കോലഞ്ചേരി പൂതൃക്കയിൽ തടത്തിൽ ടി.പി. പത്രോസ് മകൾ മേരിക്കുട്ടിയെ വിവാഹം കഴിച്ചു. ഇവർക്ക് ജയമോൾ എന്നൊരു മകളും ജിജോ എന്നൊരു മകനും ഉണ്ട്. ജിജോ ജി.എൻ.എം. പാസ്സായി കോട്ടയത്ത് മെഡിക്കൽ സെന്ററിൽ ജോലി ചെയ്യുന്നു.

### 103 G. V. 43 ചാക്കാലയിൽ സി.വി. ഏബ്രഹാമിന്റെ (കുഞ്ഞുമോൻ) കുടുംബം

വർക്കി-മറിയാമ്മ ദമ്പതികളുടെ നാലാമത്തെ പുത്രൻ. BCom. പാസ്സായ ശേഷം മിലിട്ടറി സർവ്വീസിൽ ചേർന്നു. (EME, Diploma in Electronics, Military College of Engg. Secunderabad) 1971 ലെ പാക്കിസ്ഥാൻ യുദ്ധത്തിൽ പങ്കെടുത്തു. സൗദി അറേബ്യയിലെ ദഹറാനിൽ അമേരിക്കൻ കമ്പനിയിൽ ജോലിചെയ്തു. ഗൾഫ് യുദ്ധത്തിൽ പങ്കെടുത്തു. കുറിച്ചി എള്ളാലയിൽ ലിസ്സിയാണു ഭാര്യ. ഇവർക്ക് ആൻസി, അബിയ എന്ന് രണ്ടു പെൺമക്കൾ. ആൻസിയെ കോഴഞ്ചേരി ചാമക്കാലായിൽ തോമസ് തോമസ് മകൻ സജിതോമസ് വിവാഹം ചെയ്തു. അമേരിക്കയിൽ താമസിക്കുന്നു. അബിയ വിദ്യാർത്ഥിനിയാണ്.

### 104 G. V. 44 ചാക്കാലയിൽ സി.വി. ജോണിന്റെ (യോഹന്നാച്ചൻ) കുടുംബം

വർക്കി-മറിയാമ്മ ദമ്പതികളുടെ അഞ്ചാമത്തെ പുത്രൻ. കൃഷിയാണ് ജോലി. വാകത്താനം കരിത്തലയ്ക്കൽ കെ.വി. മാത്യു മകൾ മോളിയാണു ഭാര്യ. ഇവർക്ക് സി.ജെ. ജോൺസൺ എന്ന ഒരു മകനും ജിഷ, ജിനി എന്ന് രണ്ട് പെൺമക്കളും ഉണ്ട്. ജിഷയെ വട്ടക്കുന്നേൽ ചെറുപറമ്പിൽ സി.സി. കുര്യൻ മകൻ അനൂപ് കുര്യൻ വിവാഹം കഴിച്ചു. ജിനി സിവിൽ എഞ്ചിനീയറിംഗ് ഡിപ്ലോമാ കഴിഞ്ഞ് അന്ധ്രാപ്രദേ

ശിൽ ജോലി ചെയ്യുന്നു. ജോൺസൺ ബി.റ്റി.എച് കഴിഞ്ഞ് എം.ടി. എച്. പഠിക്കുകയും ലക്നൗവിൽ ഒ.എം. പബ്ലിക്കേഷൻസിൽ ജോലി ചെയ്യുകയും ചെയ്യുന്നു.

## 105 G. V. 45 ചാക്കാലയിൽ സി.വി. മാത്യുവിന്റെ (കുഞ്ഞ്) കുടുംബം

വർക്കി-മറിയാമ്മ ദമ്പതികളുടെ ആറാമത്തെ പുത്രൻ. കൃഷിയാണ് ജോലി. മണർകാട് കൊല്ലമല ഇട്ടി ഉലഹന്നൻ മകൾ ശാന്തമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ഷിനോ എന്ന ഏകമകൻ. ജി.എൻ.എം.പാസ്സായി ജോലി ചെയ്യുന്നു.

## 106 G. V. 46 ചാക്കാലയിൽ സി.വി. ജേക്കബിന്റെ (ജെക്കോച്ചൻ) കുടുംബം

വർക്കി-മറിയാമ്മ ദമ്പതികളുടെ ഏഴാമത്തെ പുത്രൻ. കൃഷിയാണു തൊഴിൽ. നെടുംകുന്നം ചെറുശ്ശേരിൽ സി.കെ മാത്യു മകൾ ഏൽസമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ജിൻസി, ജിഷ, ക്രിസ്റ്റി എന്ന് മൂന്നു മക്കൾ. എല്ലാവരും വിദ്യാർത്ഥികൾ. ഇദ്ദേഹം നാടൻ പന്തുകളിയിൽ വിദഗ്ദനായിരുന്നു. പല ട്രോഫികളും നേടിയിട്ടുണ്ട്.

## 107 G. V. 47 ചെത്തിക്കുളത്തു മറ്റത്തിൽ ജോണിന്റെ (പാപ്പച്ചൻ) കുടുംബം

നാലാം തലമുറ ചെത്തിക്കുളത്ത് ഉതുപ്പ്-ഏലിയാമ്മ ദമ്പതികളുടെ മൂത്തപുത്രൻ. SSLC. TTC പാസ്സായി. അധ്യാപകനായി. വാകത്താനം വാഴയ്ക്കൽ ഇട്ടിമകൾ മോളിയാണു ഭാര്യ. ഇവർക്ക് ആലീസ് എന്നൊരു മകളും റെജി ജോൺ, റോയി ജോൺ എന്ന് രണ്ട് ആൺ മക്കളുമുണ്ട്. ആലീസിനെ കണ്ണൂർ ഇരിട്ടി കോഴിവള്ളിൽ വർഗീസ് മകൻ കുര്യാച്ചൻ വിവാഹം കഴിച്ച് കുടുംബസമേതം അമേരിക്കയിൽ താമസിക്കുന്നു. ജോൺ മാർ അപ്രേം പള്ളിയിൽ സൺഡേസ്കൂൾ അധ്യാപകനായി 40 വർഷത്തിലേറെ സേവനം ചെയ്തതിനുള്ള പ്രശംസാപത്രം ലഭിച്ചിട്ടുണ്ട്. റിട്ടയർ ചെയ്ത് വിശ്രമജീവിതം നയിക്കുന്നു.

## 108 G. V. 48 ചെത്തിക്കുളത്തു മറ്റത്തിൽ വർക്കിയുടെ (കുഞ്ഞൻകുട്ടി) കുടുംബം

ഉതുപ്പ്-ഏലിയാമ്മ ദമ്പതികളുടെ ഇളയെ പുത്രൻ. പഠനം കഴിഞ്ഞ് ബിസിനസ്സിൽ ഏർപ്പെട്ടു. കല്ലൂപ്പാറ മൂത്തേടത്ത് വള്ളോത്രയിൽ ഈപ്പൻ മകൾ അച്ചാമ്മ (കുഞ്ഞമ്മ) യാണു ഭാര്യ. ഇവർക്ക് ഉതുപ്പ്, ഈപ്പൻ എന്ന് 2 ആൺമക്കൾ. മാർ അപ്രേം പള്ളിസൺഡേസ്ക്കൂൾ ആധ്യാപകനായി 50 വർഷം സേവനം ചെയ്തതിനുള്ള പ്രശംസാ പത്രം ലഭിച്ചിട്ടുണ്ട്. സൺഡേസ്കൂൾ അദ്ധ്യാപകനായി പ്രവർത്തിക്കുന്നു.

## 109 G. V. 49 ചെത്തിക്കുളത്തു കൊല്ലമ്പറമ്പിൽ വർക്കിയുടെ (ജോയിക്കുട്ടി) കുടംബം.

നാലാം തലമുറ കൊല്ലമ്പറമ്പിൽ അബ്രഹാം-ശോശാമ്മ ദമ്പതികളുടെ മൂത്തപുത്രൻ SSLC-യ്ക്കും RMP പഠനത്തിനും ശേഷം കുമളി, സുൽത്താൻബത്തേരി, പുതുപ്പാടി, കുമരകം, കവണാറ്റിൻകര, എന്നിവടങ്ങളിൽ ക്ലിനിക്കുകൾ സ്ഥാപിച്ച് മെഡിക്കൽ പ്രാക്ടീഷണർ ആയി ജോലി ചെയ്തു. ചിങ്ങവനം പുത്തൻ വീട്ടിൽ ജോർജ്ജ് മകൾ കുഞ്ഞുമോളാണ് ഭാര്യ. ഇവർക്ക് റവ.ഫാ. ജിനേഷ് വർക്കി, അനീഷ് വർക്കി എന്ന് 2 ആൺ മക്കളും ജിൻസി എന്നൊരു മകളും ഉണ്ട്. ജിൻസിയെ കങ്ങഴ കൊച്ചുകണ്ടത്തിൽ തോമസ് മകൻ സാജൻ വിവാഹം ചെയ്തു. ഇപ്പോൾ വിശ്രമജീവിതം നയിക്കുന്നു.

## 110 G. V. 50 ചെത്തിക്കുളത്തു കൊല്ലമ്പറമ്പിൽ മാമ്മന്റെ (കൊച്ച്) കുടുംബം

അബ്രഹാം-ശോശാമ്മ ദമ്പതികളുടെ ഇളയപുത്രൻ BSc. പാസ്സായി. സൗദിയിൽ (ജിസാൻ) ജോലി ലഭിച്ചു. റേഡിയോഗ്രാഫർ ആയി ജോലി ചെയ്യുന്നു. മല്ലപ്പള്ളി മോടയിൽ പാപ്പച്ചൻ മകൾ സുശീലയാണു ഭാര്യ. സൗദിയിൽ നഴ്സ് ആയി ജോലി ചെയ്യുന്നു. ഇവർക്ക് സ്വീറ്റി എന്നൊരു മകളും ചാംസ് എന്നൊരു മകനും ഉണ്ട്. സ്വീറ്റിയെ ചെങ്ങന്നൂർ പാറയ്ക്കൽ കിഴക്കേതിൽ മർച്ചന്റ് നേവി ക്യാപ്റ്റൻ ജോൺ വിവാഹം ചെയ്തു.

## 111 G. V. 51 ചെത്തിക്കുളത്ത് സി.വി. ജോണിന്റെ (അച്ചൻകുഞ്ഞ്) കുടംബം

നാലാംതലമുറ ചെത്തിക്കുളത്ത് വർക്കി-ഏലിയാമ്മ ദമ്പതികളുടെ പുത്രൻ. പഠനത്തിൽ സമർത്ഥനായിരുന്നു. ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ അസോസിയേഷന്റെ അഖിലമലങ്കര 10-ാം ക്ലാസ്സ് മത്സരപരീക്ഷയിൽ ഒന്നാമനായി വിജയിച്ച് സ്വർണ്ണമെഡലും സർട്ടിഫിക്കറ്റും കരസ്ഥമാക്കി. പ്രശസ്തമായ നിലയിൽ BSc.പാസ്സായി. മാർത്തോമ്മാ കോളേജ് തിരുവല്ല, ലെക്ചററായി ജോലി ചെയ്തു. പ്രമുഖ പൊതുമേഖലാ സ്ഥാപനമായ ഇൻഡ്യൻ റെയർ എത്ത്സ് (IRE) കമ്പനിയിൽ D.G.M & H.O.D, Production ആയി ജോലി ചെയ്തു വിരമിച്ചു. ഔദ്യോഗികാർത്ഥം ബെയ്ജിംഗ് ചൈനായിൽ വച്ച് 1994ൽ ഇന്റർനാഷണൽ റെയർ എർത്ത്സ് കോൺഫറസിൽ ഇന്ത്യൻ പ്രതിനിധിയായി പങ്കെടുത്തു. ഏലൂർ സെന്റ് ഗ്രിഗോറിയോസ് പള്ളിയിൽ സോഷ്യൽ സർവ്വീസ് സെക്രട്ടറിയായും പ്രവർത്തിച്ചു. പുതുപ്പള്ളി തറയിൽ മാത്തൻ സാറിന്റെ മകൾ ഹൈസ്ക്കൂൾ അധ്യാപികയായ മേഴ്സിയെ വിവാഹം ചെയ്തു. ഇവർക്ക് രണ്ട് ആൺ മക്കൾ ഒന്നാമൻ ബിജു ജോൺ ഡോക്ടറും രണ്ടാമൻ അനിൽ ജോൺ എൻജിനീയറും ആണ്. മേഴ്സി 1984-ൽ നിര്യാതയായി മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു. രണ്ടാം ഭാര്യ കോട്ടയം പുത്തനങ്ങാടി പുന്നച്ചിറയിൽ ജോസഫിന്റെ മകൾ സൂസൻ. ജോൺ IRE യിൽ ഡെപ്യൂട്ടി ജനറൽ മാനേജരായി റിട്ടയർ ചെയ്തു. ഭവനത്തിൽ വിശ്രമജീവിതം നയിക്കുന്നു.

## 112 G. VI. 27 ചിറപ്പുറത്ത് കെ.യു. സണ്ണിയുടെ കുടുംബം (മസ്ക്കറ്റ്)

അഞ്ചാംതലമുറ ചിറപ്പുറത്ത് ഉതുപ്പ്-ആണ്ടമ്മ ദമ്പതികളുടെ മൂത്ത പുത്രൻ. SSLC, ITC-ക്ക് ശേഷം മസ്ക്കറ്റിൽ കമ്പനിയിൽ ജോലി ചെയ്യുന്നു. വാകത്താനം വള്ളിക്കാട്ട് തെക്കേക്കര പാപ്പച്ചൻ മകൾ ജെസ്സിയാണ് ഭാര്യ. ഇവർക്ക് അനു എന്നൊരു മകളും അജൂ എന്നൊരു മകനും ഉണ്ട്. അജൂ എൻജിനീയറിംഗ് വിദ്യാർത്ഥിയാണ്.

### 113 G. VI. 28 ചിറപ്പുറത്ത് ഏബ്രഹാമിന്റെ (കുഞ്ഞുമോൻ) കുടുംബം (അയർലൻഡ്)

അഞ്ചാംതലമുറ ചിറപ്പുറത്ത് ഉതുപ്പ്-ആണ്ടമ്മ ദമ്പതികളുടെ ഇളയമകൻ. PDC കഴിഞ്ഞ് മിലിട്ടറിയിൽ (Corps of Signals) ചേർന്നു. അതിനുശേഷം മനോരമയിൽ ജോലി ചെയ്തു. വെള്ളൂർ വടക്കേക്കര ലില്ലിക്കുട്ടിയാണു ഭാര്യ. ഇവർക്ക് ജോയൽ ഏബ്രഹാം എന്നൊരു മകനും ജോയ്സ് ഏബ്രഹം എന്നൊരു മകളും ഉണ്ട്. ലില്ലിക്കുട്ടി സൗദി അറേബ്യയിൽ ജോലിക്ക് ശേഷം ഇപ്പോൾ അയർലൻഡിൽ നഴ്സ് ആണ്. കുഞ്ഞുമോൻ ദുബായിൽ ജോലിക്കുശേഷം ഇപ്പോൾ സകുടുംബം അയർലൻഡിൽ ജോലിചെയ്യുന്നു. Irland Drogheda - St. Peter's & St. Pauls Church ട്രസ്റ്റിയായി സേവനം അനുഷ്ഠിക്കുന്നു. കുട്ടികൾ ഇരുവരും അയർലൻഡിൽ പഠിക്കുന്നു.

### 114 G. VI. 29 ചിറപ്പുറത്ത് രാജന്റെ കുടുംബം (UK)

അഞ്ചാംതലമുറ ചിറപ്പുറത്ത് മാണി-ശോശാമ്മ ദമ്പതികളുടെ മൂത്തമകൻ. PDC യ്ക്കുശേഷം ITC പഠിച്ച് സൗദിയിൽ ജോലി സമ്പാദിച്ചു. സൗദിയിൽ നഴ്സ് ആയ തൃക്കോതമംഗലം പഴയതുരുത്തേൽ പി.റ്റി. തോമ്മസിന്റെ മകൾ ശോശാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ജോയ്സ് മാണി രാജൻ, ടോണി തോമസ് രാജൻ, റ്റീനാസൂസൻ രാജൻ. എന്നിങ്ങനെ മൂന്നുമക്കൾ. UK യിൽ ജോലിസമ്പാദിച്ച് ഈ കുടുംബം ഇപ്പോൾ അവിടെതാമസിക്കുന്നു ജോയ്സ് Finance Investment ൽ MSc എടുത്തു. ടോണിയും, റ്റീനയും വിദ്യാർത്ഥികളാണ്.

### 115 G. VI. 30 ചിറപ്പുറത്ത് സി.എം. മാത്യുവിന്റെ (ബാബു) കുടുംബം

ചിറപ്പുറത്ത് മാണി-ശോശാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. PDC യും ITCയും കഴിഞ്ഞ് കുവൈറ്റിൽ ജോലി സമ്പാദിച്ചു. അവിടെ അധ്യാപികയായ മണർകാട് ഉച്ചിമറ്റത്തിൽ ഒ. ഐ. കുര്യന്റെ മകൾ സാലിയാണ് ഭാര്യ. ഇവർക്ക് ഐറിൻ സൂസൻ മാത്യു എന്ന മകളും ബെൻമാണി മാത്യു എന്ന മകനും ഉണ്ട്. ഇരുവരും സ്കൂൾ വിദ്യാർത്ഥികൾ

## 116 G. VI. 31 ചിറപ്പുറത്ത് സി.എം. ഏബ്രഹാമിന്റെ (ബേബിച്ചൻ) കുടുംബം

ചിറപ്പുറത്ത് മാണി–ശോശാമ്മ ദമ്പതികളുടെ ഇളയപുത്രൻ. പത്താം ക്ലാസിന് ശേഷം ITI പഠിച്ചു. ബിസിനസ്സിൽ ഏർപ്പെട്ടിരിക്കുന്നു. പള്ളം എരമത്ത് വടക്കേൽ ചാക്കോ മകൾ ഷിജിമോളാണു ഭാര്യ. നഴ്സാണ്. ഇവർക്ക് ആഷ്‌ലിൻ ഏബ്രഹാം എന്നൊരു മകൻ. സ്കൂൾ വിദ്യാർത്ഥിയാണ്.

## 117 G .VI. 32 ചിറപ്പുറത്ത് ജോസഫ് വർക്കിയുടെ (ജോസുകുട്ടി പൂനെ) കുടുംബം

അഞ്ചാംതലമുറ ചിറപ്പുറത്ത് സി.യു. വർക്കി–മറിയാമ്മ ദമ്പതികളുടെ മൂത്തപുത്രൻ PDC കഴിഞ്ഞ് ഗവ. പോളിടെക്നിക്കിൽ ഇലക്ട്രിക്കൽ ഡിപ്ലോമാ പാസ്സായി. പൂനെയിൽ കമ്പനിയിൽ ജനറൽ മാനേജരായി ജോലി ചെയ്യുന്നു. ആർപ്പൂക്കര മുളക്കിയിൽ ജോർജ്ജ് മകൾ മിനിയാണു ഭാര്യ. മിനി സിവിൽ ഡിപ്ലോമ ഫസ്റ്റ് ക്ലാസ്സിൽ പാസ്സായിട്ടുണ്ട്. വീട്ടമ്മയാണ്. ഇവർക്ക് നീന, നൈന എന്ന് രണ്ടു പെൺമക്കൾ. ഇരുവരും സ്കൂൾ വിദ്യാർത്ഥികൾ. കുടുംബസമേതം പൂനെയിൽ താമസിക്കുന്നു. സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച് Bhosri പൂനെ നിർമ്മാണത്തിൽ പ്രധാന പങ്കുവഹിച്ചു. സ്ഥാപക ട്രസ്റ്റി ആയും പിന്നീട് പല വർഷങ്ങളിലും ട്രസ്റ്റിയായും സെക്രട്ടറിയായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

## 118 G. VI. 33 ചിറപ്പുറത്ത് കുര്യൻ വർക്കി (കൊച്ചുമോൻ) യുടെ കുടുംബം

അഞ്ചാംതലമുറ ചിറപ്പുറത്ത് സി.യു. വർക്കി–മറിയാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ BSc, PGDCA, DSA (Annamalai University) ഇവ പാസ്സായി കോട്ടയത്ത് AVG & Co യിൽ ജോലി ചെയ്യുന്നു. കോട്ടയത്ത് സോഫ്റ്റ് ടെക് എന്ന കംപ്യൂട്ടർ സ്ഥാപനം നടത്തിയിരുന്നു. പാമ്പാടി മലയമറ്റത്തിൽ മാത്യുമകൾ അന്നമ്മയാണു ഭാര്യ. അന്നമ്മ സംസ്ഥാന റാങ്കോടെ മലയാളം MA യും BEd ഉം സെറ്റും പാസ്സായി. കോട്ടയം എം.ഡി. ഹയർ സെക്കണ്ടറി സ്കൂൾ അധ്യാപികയായി സേവനം അനുഷ്ഠിക്കുന്നു. ഇവർക്ക് വിനുവർഗീസ് കുര്യൻ എന്ന ഒരു മകനും, മീനുമറിയം കുര്യൻ എന്ന ഒരു മകളും ഉണ്ട്. ഇരുവരും

സ്കൂൾ വിദ്യാർത്ഥികൾ. വിനു വർഗീസ് അഖില മലങ്കര (2008) അടി സ്ഥാനത്തിൽ ജൂനിയർ വിഭാഗത്തിൽ സംഗീതത്തിന് ഫസ്റ്റ് പ്രൈസ് വാങ്ങിയിട്ടുണ്ട്. സംസ്ഥാന തല മത്സരത്തിൽ ഉപന്യാസത്തിന് 2008 -09 വർഷത്തിൽ 3 പ്രൈസ് ലഭിക്കുകയുണ്ടായി.

## 119 G. VI. 34 ചിറപ്പുറത്ത് രാജു സി. വർഗീസിന്റെ കുടുംബം (ആലുവ)

അഞ്ചാംതലമുറ ചിറപ്പുറത്ത് സി.യു. വർക്കി-മറിയാമ്മ ദമ്പതിക ളുടെ ഇളയപുത്രൻ PDC കഴിഞ്ഞ് തമിഴ്നാട്ടിലെ ടെക്സ്റ്റൈൽ മാനു ഫാക്ചറിംഗ് ഡിപ്ലോമാ ഡിസ്റ്റിംഗ്ഷനോടെ പാസ്സായി. ആലുവായിൽ ഒരു ടെക്സ്റ്റൈൽ കമ്പനിയിൽ മാനേജരായി ജോലി ചെയ്യുന്നു. കുറു പ്പംപടി മേയ്ക്കാമാലിൽ ഗീവർഗീസ് മകൾ അനിതയാണു ഭാര്യ. അനിത BSc, BEd ആലുവയിൽ സെന്റ് ഫ്രാൻസിസ് ഹൈസ്കൂൾ അധ്യാപികയായി ജോലി ചെയ്യുന്നു. ഇവർക്ക് റോഷ്നി മേരി രാജ് ആൻ മേരി രാജ് എന്ന് രണ്ടു പെൺമക്കൾ. ഇരുവരും സ്കൂൾ വിദ്യാർത്ഥികൾ.

## 120 G. VI. 35 ചിറപ്പുറത്ത് ഷാജുജോണിന്റെ കുടുംബം (മണ്ണുത്തി)

അഞ്ചാംതലമുറ ചിറപ്പുറത്ത് സി.യു. ജോൺ-തങ്കമ്മ ദമ്പതികളുടെ മകൻ MCom Computer Science പാസ്സായി LIC യിൽ പ്രോഗ്രാം ഡെവ ലപ്പറായി ജോലി ചെയ്യുന്നു. പാലക്കാട്ട് ഇരുമലയിൽ കുര്യാക്കോസ് മകൾ ഷീജയാണു ഭാര്യ. ഷീജ MSc, BEd തൃശ്ശൂരിൽ കോളേജ് അധ്യാ പികയാണ്. ഗാന്ധിയൂണിവേഴ്സിറ്റിയിൽ റിസേർച്ച് നടത്തുന്നു. ഇവർക്ക് ജീവൻ എന്നൊരു മകനുണ്ട്.

## 121 G. VI. 36 ചിറപ്പുറത്ത് സാമിന്റെ കുടുംബം (ഖത്തർ)

അഞ്ചാംതലമുറചിറപ്പുറത്തു തോമസ്-ശാന്തമ്മ ദമ്പതികളുടെ മൂത്ത പുത്രൻ. എൻജിനീയറിംഗ് ഡിപ്ലോമാ പാസ്സായി ഖത്തർ സ്റ്റീൽ പ്ലാന്റിൽ ജോലി ലഭിച്ചു. കുഴിമറ്റം എണ്ണശ്ശേരിലായ എരുമത്താനത്ത് മാത്യു മകൾ രേഖയാണ് ഭാര്യ. രേഖ ഖത്തറിൽ നഴസ് ആണ്.

## 122 G. VI. 37 ചിറപ്പുറത്ത് സുദീപ് സി. മാത്യുസിന്റെ കുടുംബം (മദ്രാസ്)

അഞ്ചാംതലമുറ ചിറപ്പുറത്ത് മാത്യൂസ്-ലീലാമ്മ ദമ്പതികളുടെ ഏക മകൻ. B Tech ഉം MBA യും പാസ്സായി മദ്രാസിൽ ബിസിനസ്സ് ചെയ്യു

ന്നു. പുതുപ്പള്ളി കൊല്ലനേത്ത് രാജന്റെ മകൾ സ്മിതയാണ് ഭാര്യ. സ്മിത MCom, MBA ഡിഗ്രികൾ എടുത്തിട്ടുണ്ട്. ബിസിനസ്സിൽ ഭർത്താവിനെ സഹായിക്കുന്നു. ഇവർക്ക് ജോഷ്വാ, ജോഹൻ എന്ന് രണ്ട് ആൺ മക്കൾ.

### 123 G. VI. 38 ചിറപ്പുറത്ത് എബിയുടെ കുടുംബം (തിരുവനന്തപുരം)

അഞ്ചാംതലമുറ ഉതുപ്പ്-കുഞ്ഞമ്മ ദമ്പതികളുടെ ഏക മകൻ B. Tech. MBA ബിരുദങ്ങൾ എടുത്തു. ഇപ്പോൾ എഷ്യാനെറ്റ് ചാനലിന്റെ വൈസ് പ്രസിഡന്റായി തിരുവനന്തപുരത്ത് ജോലി ചെയ്യുന്നു. വീയപുരം പായിപ്പാട് എഴുത്തിൽ റവ. ഫാ. ബിജോയ് ഡേവിഡിന്റെ മകൾ എലിസബത്ത് ആണ് ഭാര്യ. ഇവർക്ക് കരുൺ ഏബ്രഹാം എന്ന ഒരു മകൻ.

### 124 G. VI. 39 ചാക്കാലയിൽ സാംസൻ വർക്കിയുടെ കുടുംബം

അഞ്ചാംതലമുറ ചാക്കാലയിൽ വർക്കി-ഏലിയാമ്മ ദമ്പതികളുടെ മകൻ. BE ഡിഗ്രി എടുത്തു. കേരളാഗവൺമെന്റ് ഇറിഗേഷൻ, പി.ഡബ്ലിയൂ. ഡി. വകുപ്പുകളിൽ എൻജിനീയറായി. എഎക്സ്.ഇ. ആയി റിട്ടയർ ചെയ്തു വിശ്രമ ജീവിതം നയിക്കുന്നു. പ്രക്കാനം ഇലവുനിൽക്കുന്നതിൽ മത്തായി മകൾ മോളിയെ വിവാഹം ചെയ്തു. ഇവർക്ക് സ്വപ്ന, സ്നേഹ എന്ന് രണ്ടു പെൺ മക്കൾ. സ്വപ്നയെ ചാലക്കുടി വട്ടോലി ജോസഫ് മകൻ സിജോ വിവാഹം കഴിച്ചു. സ്നേഹ M.Tech. പാസ്സായി.

### 125 G. VI. 40 ചാക്കാലയിൽ രാജുവിന്റെ കുടുംബം (കോട്ടയം)

അഞ്ചാംതലമുറ ചാക്കാലയിൽ ചെറിയാൻ-ചിന്നമ്മ ദമ്പതികളുടെ മകൻ. വിദ്യാഭ്യാസത്തിനുശേഷം ബിസിനസ്സിൽ പ്രവേശിച്ചു. കോട്ടയം മാർക്കറ്റിൽ സ്വന്തം കെട്ടിടത്തിൽ കാപ്പിപ്പൊടി വ്യാപാരം നടത്തുന്നു. മല്ലപ്പള്ളി മുക്കൂർ തേലമണ്ണിൽ തോമസ് മകൾ അജി രാജുവാണു ഭാര്യ. ഇവർക്ക് നീമ ആൻ രാജു. പോപ്പി രാജൂ എന്ന് രണ്ടു പെൺമക്കളും ഡാനി രാജൂ എന്ന ഒരു മകനും ഉണ്ട്. മൂവരും വിദ്യാർത്ഥികൾ. ഇപ്പോൾ ആലുംമൂട് ടോൾഗേറ്റിനടുത്ത് താമസിക്കുന്നു.

## 126 G. VI. 41 ചാക്കാലയിൽ ജോസഫ് ജോണിന്റെ (കൊച്ചുമോൻ) കുടുംബം (ഓസ്ട്രേലിയ)

അഞ്ചാംതലമുറ ജോൺ-മോളി ദമ്പതികളുടെ മൂത്തമകൻ. കോട്ടയം മാർക്കറ്റിൽ വ്യാപാരസ്ഥാപനം നടത്തിയിരുന്നു. കോട്ടയം പുളിമൂട്ടിൽ ചെറിയാൻ മകൾ മീതയാണു ഭാര്യ. ഇവർ ഇരുവരും ആസ്ത്രേലിയ യിൽ ജോലി സമ്പാദിച്ച് അവിടെ താമസിക്കുന്നു.

## 127 G .VI. 42 ചാക്കാലയിൽ ഗീവർഗീസിന്റെ കുടുംബം (മനോജ്) (കാലിഫോൺണിയ)

അഞ്ചാംതലമുറ ജോൺ-മോളി ദമ്പതികളുടെ ഇളയപുത്രൻ. MCA പാസ്സായി. അമേരിക്കയിൽ ജോലി ലഭിച്ചു. എറണാകുളം പഴയിടത്ത് മഠത്തിൽ ജോയി മകൾ അഞ്ജുവാണ് ഭാര്യ. ഈ കുടുംബം USA കാലിഫോർണിയായിൽ താമസിക്കുന്നു.

## 128 G. VI. 43 ചാക്കാലയിൽ ലാലിന്റെ കുടുംബം

അഞ്ചാംതലമുറ ചാക്കാലയിൽ ഉതുപ്പ്-ബേബി ദമ്പതികളുടെ മൂത്ത പുത്രൻ. വിദ്യാഭ്യാസത്തിനുശേഷം ബിസിനസ്സ് രംഗത്തു പ്രവർത്തി ക്കുന്നു. പാമ്പാടി വെട്ടം കുറിയാക്കോസ് മകൾ ഷിജിയാണ് ഭാര്യ. ഇവർക്ക് ഷെർവിൻ എന്നൊരു മകൻ ഉണ്ട്. വിദ്യാർത്ഥിയാണ്.

## 129 G. VI. 44 ചാക്കാലയിൽ റെറ്റിയുടെ കുടുംബം

ചക്കാലയിൽ ഏബ്രഹാം-കുഞ്ഞുമോൾ ദമ്പതികളുടെ പുത്രൻ. വിദ്യാഭ്യാസത്തിനു ശേഷം ബിസിനസ്സ് നടത്തുന്നു. തോട്ടയ്ക്കാട് പാല ത്തുങ്കൽ രാജു മകൾ അഞ്ജലിയാണ് ഭാര്യ.

## 130 G. VI. 45 ചാക്കാലയിൽ സാബു പുന്നൂസിന്റെ കുടുംബം

അഞ്ചാംതലമുറ പുന്നൂസ്-അന്നമ്മ ദമ്പതികളുടെ മൂത്തപുത്രൻ. പഠ നത്തിനുശേഷം കൺസ്ട്രക്ഷൻ ജോലികളിൽ ഏർപ്പെട്ടു. നരിക്കുഴി ആലുംമൂട്ടിൽ വർഗീസ് മകൾ വത്സമ്മയാണ് ഭാര്യ. ഇവർക്ക് സെബിൻ വർഗീസ്, സച്ചിൻ വർഗീസ് എന്ന് രണ്ട് ആൺമക്കൾ. ഇരുവരും വിദ്യാർത്ഥികൾ.

## 131 G. VI. 46 ചാക്കാലയിൽ ബിജു പുന്നൂസിന്റെ കുടുംബം

അഞ്ചാംതലമുറ പുന്നൂസ്-അന്നമ്മ ദമ്പതികളുടെ ഇളയ പുത്രൻ. പഠനത്തിനുശേഷം ബഹ്റൈനിൽ ജോലി ചെയ്യുന്നു. തിരുവല്ല പുതുശ്ശേരി കൊച്ചുപുരയിൽ ജോർജ് മകൾ ബിന്ദുവാണു ഭാര്യ. ഇവർക്ക് ബിനോജ് പി. തോമസ് എന്നൊരു മകനും ബിൻസി ആൻ തോമസ് എന്നൊരു മകളും ഉണ്ട്. ഇരുവരും വിദ്യാർത്ഥികൾ. ബിന്ദു മാർ അപ്രേം പള്ളിയിൽ സൺഡേസ്കൂൾ അദ്ധ്യാപികയാണ്.

## 132 G. VI. 46 ചെത്തിക്കുളത്ത് റജി ജോണിന്റെ കുടുംബം (തിരുവനന്തപുരം)

അഞ്ചാംതലമുറ ചെത്തിക്കുളത്തു മറ്റത്തിൽ ജോൺ-മോളി ദമ്പതികളുടെ മൂത്തപുത്രൻ. MSc പാസ്സായി. തിരുവനന്തപുരത്തു സെക്രട്ടറിയേറ്റിൽ (ഫൈനാൻസ് ) ജോലി ലഭിച്ചു. അവിടെത്തന്നെ ജോലിയുള്ള തിരുവനന്തപുരം ആദർശ് നഗറിൽ കോട്ടയിൽ ജേക്കബ് മകൾ ശ്യാമയാണു ഭാര്യ. ശ്യാമ ഇൻകംടാക്സ് അസിസ്റ്റന്റ് ആയി ജോലി ചെയ്യുന്നു. ഇവർക്ക് ജിതിൻ ജോൺ, ജേക്കബ് ജോൺ എന്ന് രണ്ട് ആൺമക്കൾ.

## 133 G .VI. 47 ചെത്തിക്കുളത്ത് റോയി ജോണിന്റെ കുടുംബം

അഞ്ചാംതലമുറ ചെത്തിക്കുളത്തു മറ്റത്തിൽ ജോൺ-മോളി ദമ്പതികളുടെ ഇളയമകൻ. MSc പാസ്സായി. KSEB യിൽ അക്കൗണ്ടന്റായി ജോലി ചെയ്യുന്നു. കൊട്ടാരക്കര തെങ്ങുവിള വടക്കേതിൽ യോഹന്നാൻ മകൾ അനിതയെ വിവാഹം കഴിച്ചു. അനിത MSc നേഴ്സിംഗ് പാസ്സായി കങ്ങഴ എം.ജി.ഡി.എം. ഹോസ്പിറ്റലിൽ റ്റ്യൂട്ടറായി ജോലി ചെയ്യുന്നു. ഇവർക്ക് ജസ്വിൻ ജോൺ എന്നൊരു മകൻ ഉണ്ട്.

## 134 G. VI. 49 ചെത്തിക്കുളത്ത് ഉതുപ്പ് (സജി)യുടെ കുടുംബം.

അഞ്ചാം തലമുറ ചെത്തിക്കുളത്തു മറ്റത്തിൽ വർക്കി-അച്ചാമ്മ ദമ്പതികളുടെ മൂത്തപുത്രൻ. ITC പഠനം കഴിഞ്ഞ് ഷാർജയിൽ ജോലിലഭിച്ചു. ഞാലിയാകുഴി വെള്ളൂത്തോട്ടത്തിൽ റ്റി. തോമസ് മകൾ റിനിയാണ് ഭാര്യ. റിനി അധ്യാപികയാണ്. ഇവർക്ക് അച്ചു, മേഘ എന്ന് രണ്ടു പെൺമക്കളും മെജോ എന്ന ഒരു മകനും ഉണ്ട്. എല്ലാവരും വിദ്യാർത്ഥികൾ.

## 135 G. VI. 50 ചെത്തിക്കുളത്ത് ഈപ്പൻ വർഗീസിന്റെ കുടുംബം (സണ്ണി)

അഞ്ചാംതലമുറ ചെത്തിക്കുളത്തു മറ്റത്തിൽ വർക്കി-അച്ചാമ്മ ദമ്പതികളുടെ ഇളയ പുത്രൻ. ITC പഠനത്തിനുശേഷം ഗൾഫിൽ ജോലി ലഭിച്ചു. മല്ലപ്പള്ളി കല്ലോലിക്കൽ വർഗീസ് മകൾ ഷീനാ വർഗീസാണു ഭാര്യ. ഇവർക്ക് ഹന്ന അച്ചു ഇപ്പൻ എന്നൊരു മകൾ

## 136 G. VI. 51 ചെത്തിക്കുളത്തു കൊല്ലമ്പറമ്പിൽ അനീഷ് വർക്കിയുടെ കുടുംബം

അഞ്ചാം തലമുറ കൊല്ലമ്പറമ്പിൽ വർക്കി-കുഞ്ഞുമോൾ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. ITC  പഠനത്തിനുശേഷം പാരഗൺ കമ്പനിയിൽ ജോലി ചെയ്യുന്നു. കങ്ങഴ മാരിപ്പാറ കുര്യന്റെ മകൾ ജോമിയാണ് ഭാര്യ.

## 137 G. VI. 52 ചെത്തിക്കുളത്ത് ഡോ. ബിജു ജോണിന്റെ കുടുംബം (തിരുവനന്തപുരം)

അഞ്ചാംതലമുറ ചെത്തിക്കുളത്തു ജോൺ-മേഴ്സി ദമ്പതികളുടെ മൂത്തപുത്രൻ. MBBS, MS, DO, DNB, FRCS (Ednb) Associate. Professor (Ophthalmology) Medical College Trivandrum. ഭാര്യ തിരുവനന്തപുരം ആഞ്ഞിലിവേലിൽ തോമസ് മാത്യു മകൾ  Dr. Apuca Susan M.D. Associate Professor & Vice Principal,  Medical College, Karakonam. ഇവർക്ക് ലിയമറിയം ജോൺ എന്നൊരു മകൾ. വിദ്യാർത്ഥിനിയാണ്.

## 138 G. VI. 53 ചെത്തിക്കുളത്ത് അനിൽ ജോണിന്റെ കുടുംബം (ഖത്തർ)

അഞ്ചാം തലമുറ ചെത്തിക്കുളത്ത് ജോൺ-മേഴ്സി ദമ്പതികളുടെ ഇളയമകൻ. B.Tech പാസ്സായി ഇപ്പോൾ ഖത്തറിൽ, ഖത്തർ കെമിക്കൽസിൽ എൻജിനീയറായി ജോലി ചെയ്യുന്നു. സ്റ്റോക്ക് ഹോൾഡിംഗ് കോർപ്പറേഷൻ ഓഫ് ഇന്ത്യ സീനിയർ മാനേജരായി ജോലി ചെയ്തിരുന്നു. കോതമംഗലം ആഞ്ഞിലിവേലിൽ തമ്പി മകൾ റ്റീനാ ജോണാണ് ഭാര്യ. ഇവർക്ക് അനു എലിസബത്ത് ജോൺ. അന്നമറിയം ജോൺ എന്ന് രണ്ടു പെൺമക്കൾ.

# കൊടുവയലിൽ ശാഖ

## 139 G. II. 5 കൊടുവയലിൽ വർക്കിയുടെ കുടുംബം

ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ അഞ്ചാമത്തെ പുത്രൻ. ഇളയമകനായതുകൊണ്ട് തറവാട്ടിൽ താമസിച്ചു. ഈ ശാഖ കൊടുവയലിൽ ശാഖ എന്നറിയപ്പെടുന്നു. ഇദ്ദേഹം അയ്മനം തെക്കേത്തട്ടിൽ ഉലഹന്നാൻ മകൾ ഏലിയാമ്മയെ വിവാഹം ചെയ്തു. ഇവർക്ക് ഉതുപ്പ്, ഉലഹന്നൻ, മാണി, തോമസ്സ്, കുഞ്ഞൂഞ്ഞ്, എന്നിങ്ങനെ 5 ആൺ മക്കളും അന്നാമ്മ, മറിയാമ്മ, ആച്ചിയമ്മ, അച്ചാമ്മ എന്നിങ്ങനെ 4 പെൺമക്കളും ഉണ്ട്. അന്നാമ്മയെ അഞ്ചേരി പുറത്തിയാട്ട് മാത്തനും, മറിയാമ്മയെ ഓലിക്കര പീടികയിൽ പോത്തനും ആച്ചിയമ്മയെ തോട്ടയ്ക്കാട്ട് പാലത്തുങ്കൽ അപ്രേം മകൻ വർഗീസും അച്ചാമ്മയെ മീനടം പുഞ്ചാൽ ഔസേഫ് മകൻ നൈനാനും വിവാഹം കഴിച്ചു. മാർ അപ്രേംപള്ളി സ്ഥാപനത്തിൽ പ്രധാനപങ്കുവഹിച്ചു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 140 G. III. 11 കൊടുവയലിൽ ഉതുപ്പിന്റെ കുടുംബം (വടക്കേപറമ്പിൽ)

രണ്ടാം തലമുറകൊടുവയലിൽ വർക്കി-ഏലിയാമ്മ ദമ്പതികളുടെ മൂത്തമകൻ. അഞ്ചേരി പോത്തുവയലിൽ ചാക്കോയുടെ മകൾ ഉണിച്ചിയമ്മയെ വിവാഹം ചെയ്തു. ഇവർക്ക് വർക്കി എന്ന ഏകമകൻ. ഇദ്ദേഹം മദ്ധ്യപ്രായത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു. ഉണിച്ചിയമ്മ വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 141 G. III. 12 കൊടുവയലിൽ മുല്ലശ്ശേരിൽ ഉലഹന്നന്റെ കുടുംബം

രണ്ടാം തലമുറ കൊടുവയലിൽ വർക്കി-ഏലിയാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. മീനടം പുഞ്ചാൽ ഔസേഫ് മകൾ മറിയാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് വർക്കി, ഔസേഫ് എന്ന് രണ്ടു പുത്രന്മാരും ഏലിയാമ്മ എന്ന ഒരു പുത്രിയും ഉണ്ടായി. ഏലിയാമ്മയെ അമയന്നൂർ ചിറക്കരോട്ട് കുഞ്ഞപ്പി വിവാഹം കഴിച്ചു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 142 G. III. 13 കൊടുവയലിൽ ചെമ്പിത്താനത്തു മാണിയുടെ കുടുംബം

രണ്ടാം തലമുറ കൊടുവയലിൽ വർക്കി-ഏലിയാമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ. അഞ്ചേരി പ്ലാഞ്ചിറ കോരുളയുടെ മകൾ ഏലി യാമ്മയെ വിവാഹം ചെയ്തു. ചെമ്പിത്താനത്തു കടുപ്പിൽ താമസമാക്കി. ഇവർക്ക് വർക്കി, കുറിയാക്കോസ്, തോമസ് എന്നിങ്ങനെ മൂന്ന് ആൺ മക്കളും, ഏലിയാമ്മ, മറിയാമ്മ, അച്ചാമ്മ, അന്നമ്മ, സാറാമ്മ എന്ന് അഞ്ച് പെൺമക്കളും ഉണ്ടായി. ഇവരിൽ ഏലിയാമ്മയെ കുമരകം മാണിക്കത്തറ യോഹന്നാൻ മകൻ കുഞ്ഞപ്പനും, മറിയാമ്മയെ വാകത്താനം കൊച്ചുപ്ലാപ്പറമ്പിൽ പുന്നൂസ് മകൻ കുര്യനും, അന്നമ്മയെ അഞ്ചൽ കുമരനല്ലൂർ കുഞ്ചാണ്ടിമകൻ കൊച്ചുമ്മനും, അച്ചാമ്മയെ തുമ്പോട്ട് കറ്റുവെട്ടിക്കുന്നേൽ ചാക്കോയും, സാറാമ്മയെ മല്ലപ്പള്ളി പട്ടുവയലിൽ മാത്തൻ മകൻ വർഗീസും വിവാഹം കഴിച്ചു. ഒരു പൊതുക്കാര്യപ്രസക്തനായിരുന്നു. ചെമ്പിത്താനത്തപ്പൻ എന്ന് അറിയപ്പെട്ടു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 143 G. III. 14 കൊടുവയലിൽ തോമസിന്റെ കുടുംബം

രണ്ടാം തലമുറ കൊടുവയലിൽ വർക്കി-ഏലിയാമ്മ ദമ്പതികളുടെ നാലാമത്തെ പുത്രൻ. സാമാന്യ വിദ്യാഭ്യാസം. നാലുന്നാക്കൽ ആന ക്കല്ലുങ്കൽ കോരുളയുടെ മകൾ കുടുക്കാമ്മയെ വിവാഹം കഴിച്ചു. ഈ ദമ്പതികൾ മക്കളില്ലാതെ മരിച്ച് മാർ അപ്രേംപള്ളിയിൽ അടക്കപ്പെട്ടു.

## 144 G. III. 15 കൊടുവയലിൽ കൊച്ചുതുപ്പ് (കുഞ്ഞൂഞ്ഞ്)

രണ്ടാം തലമുറ കൊടുവയലിൽ വർക്കി-ഏലിയാമ്മ ദമ്പതികളുടെ അഞ്ചാമത്തെ പുത്രൻ. തറവാട്ടുവീടായ കൊടുവയലിൽ താമസിച്ചു. മല്ലപ്പള്ളി വട്ടശ്ശേരിൽ പാപ്പിയുടെ മകൾ അന്നാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് വർക്കി, പീലിപ്പോസ്, ജോൺ, എന്നിങ്ങനെ 3 ആൺ മക്കളും കുഞ്ഞമ്മ, ചിന്നക്കുട്ടി എന്നിങ്ങനെ 2 പെൺമക്കളും ഉണ്ടായി. കുഞ്ഞമ്മയെ പുന്നവേലി ചീരമറ്റത്ത് പാപ്പി മകൻ കുഞ്ഞൂഞ്ഞും ചിന്നക്കുട്ടിയെ കുഴിമറ്റം എരുമത്താനത്ത് മാത്യു മകൻ ജോർജ്ജും വിവാഹം കഴിച്ചു. മാർ അപ്രേം പള്ളി കൈക്കാരനായിരുന്നിട്ടുണ്ട്. ഇരുവരും വാർദ്ധ്യകൃത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

## 145 G. IV. 19 കൊടുവയലിൽ വടക്കേപ്പറമ്പിൽ വർക്കിയുടെ കുടുംബം

മൂന്നാംതലമുറ വടക്കേപ്പറമ്പിൽ ഉതുപ്പ്-ഉണിച്ചിയമ്മ ദമ്പതികളുടെ ഏകമകൻ. സാമാന്യ വിദ്യാഭ്യാസം. തൃക്കോതമംഗലം എട്ടുപറയിൽ നൈനാൻ മകൾ ശോശാമ്മയാണു ഭാര്യ. ഇവർക്ക് ഉതുപ്പ്, നൈനാൻ, വർക്കി, ജോൺ എന്നിങ്ങനെ 4 ആൺ മക്കളും ഏലിയാമ്മ, അന്നാമ്മ, അച്ചാമ്മ എന്നിങ്ങനെ 3 പെൺ മക്കളും ഉണ്ട്. ഏലിയാമ്മയെ മണർകാട് മണ്ണൂംമൂട് പാപ്പച്ചനും അന്നാമ്മയെ പാറമ്പുഴ തുരുത്തേൽ തോമസ് മകൻ ജോണും, അച്ചാമ്മയെ പള്ളത്തുവടക്കേപ്പറമ്പിൽ ഇട്ടി മകൻ തങ്കച്ചനും വിവാഹം കഴിച്ചു. ഇരുവരും നല്ല വാർദ്ധകൃത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 146 G. IV. 20 കൊടുവയലിൽ മുല്ലശ്ശേരിൽ വർക്കിയുടെ കുടുംബം.

മൂന്നാം തലമുറ മുല്ലശ്ശേരിൽ ഉലഹന്നാൻ-മറിയാമ്മ ദമ്പതികളുടെ മൂത്ത പുത്രൻ. സാമാന്യ വിദ്യാഭ്യാസം. അഞ്ചേരി പോത്തുവയലിൽ കുര്യൻ മകൾ മറിയാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് ഒരു മകൾ, കുഞ്ഞന്നാമ്മ. മറിയാമ്മ മദ്ധ്യപ്രായത്തിൽ മരിച്ചു. അമയന്നൂർ വേല ന്താനം കൊച്ച് മകൾ അന്നാമ്മയെ രണ്ടാം വിവാഹം കഴിച്ചു. ഇവർക്ക് ജോർജ് എന്ന ഒരു മകനും അച്ചാമ്മ, കുട്ടിയമ്മ, പെണ്ണമ്മ, കൊച്ചേലി യാമ്മ എന്നിങ്ങനെ 4 പെൺമക്കളും ഉണ്ടായി. കുഞ്ഞന്നാമ്മയെ വെള്ളു ക്കുട്ട പുത്തൻപറമ്പിൽ കുഞ്ഞച്ചനും, അച്ചാമ്മയെ വാകത്താനം തെക്കേൽ മാണി മകൻ കുര്യനും കുട്ടിയമ്മയെ കുമ്മനം ആശാരിപറ മ്പിൽ തോമസ് മകൻ കുരുവിളയും പെണ്ണമ്മയെ ചെങ്ങളം മങ്ങാട്ടു പാപ്പച്ചൻ മകൻ കുഞ്ഞച്ചനും കൊച്ചേലിയാമ്മയെ താഴത്തങ്ങാടി മാരാൻ മുപ്പതിൽ കുര്യൻ മകൻ ബേബിയും വിവാഹം കഴിച്ചു. ഇരു വരും വാർദ്ധകൃത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 147 G. IV. 21 കൊടുവയലിൽ മുല്ലശ്ശേരിൽ ഉലഹന്നാൻ ഔസേഫിന്റെ കുടുംബം

ഉലഹന്നാൻ-മറിയാമ്മ ദമ്പതികളുടെ ഇളയ പുത്രൻ. സാമാന്യ വിദ്യാഭ്യാസം. കൃഷിയോടൊപ്പം വ്യാപാരവും നടത്തിയിരുന്നു. മീനടം ഇലവുക്കടുപ്പിൽ പൈലിമകൾ മറിയാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക്

ജോൺ എന്ന ഒരു മകനും ഏലിയാമ്മ, പെണ്ണമ്മ (അന്നമ്മ) എന്ന് 2 പെൺമക്കളും ഉണ്ട്. ഏലിയാമ്മയെ വാകത്താനം ചാക്കച്ചേരിൽ കുറിയാക്കോസ് മകൻ പാസ്റ്റർ കുഞ്ഞവറാച്ചനും, പെണ്ണമ്മയെ മീനടം പെരുമ്പലത്ത് സ്കറിയ മകൻ തോമ്മസും വിവാഹം കഴിച്ചു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

## 148 G. IV. 22 കൊടുവയലിൽ ചെമ്പിത്താനത്ത് വർക്കിയുടെ കുടുംബം

മൂന്നാം തലമുറ ചെമ്പിത്താനത്ത് മാണി-ഏലിയാമ്മ ദമ്പതികളുടെ മൂത്തപുത്രൻ. സാമാന്യവിദ്യാഭ്യാസം. മണർകാട് നടുവിലേടത്ത് വർഗീസ് മകൾ ശോശാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് അച്ചൻകുഞ്ഞ് എന്നൊരു മകനും മോളി, ലൂസി എന്ന് 2 പെൺമക്കളും ഉണ്ട്. മോളിയെ കോതനല്ലൂർ തയ്യിൽ കുഞ്ഞും ലൂസിയെ വെള്ളുക്കുട്ട ചെങ്ങളത്തു കൊച്ചും വിവാഹം കഴിച്ചു. ഏലിയാമ്മ മരിച്ച് മണർകാടുപള്ളിയിൽ അടക്കപ്പെട്ടു. വർക്കി കർണ്ണാടകയിലെ സൗത്ത് കാനറായിൽ താമസിച്ചു. അവിടെ വർക്കിയും നിര്യാതനായി.

## 149 G. IV. 23 കൊടുവയലിൽ ചെമ്പിത്താനത്ത് കുറിയോക്കോസിന്റെ (കുഞ്ഞുകൊച്ച്) കുടുംബം

മാണി-ഏലിയാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. ഏഴാം ക്ലാസ് വിദ്യാഭ്യാസം. കൃഷിയാണ് ജോലി. അഞ്ചൽ മണ്ണൂർ കൊച്ചുകരിക്കത്തിൽ ഗീവർഗീസ് മകൾ തങ്കമ്മയെ വിവാഹം ചെയ്തു. ഇവർക്ക് കുറിയാക്കോസ്, രാജൻ, ബേബി, ജോൺ എന്നിങ്ങനെ 4 ആൺ മക്കളും ആലീസ്, ലിസി, കുഞ്ഞുമോൾ എന്നിങ്ങനെ 3 പെൺമക്കളും ഉണ്ട്. ആലീസിനെ കുമരകം പൂണിത്തറ തോമസ് മകൻ ജോണും, ലിസ്സിയെ തൃക്കോതമംഗലം ചിറത്തലാട്ട് നൈനാച്ചൻ മകൻ രാജുവും കുഞ്ഞുമോളെ പെരുമ്പാവൂർ തെക്കേക്കര ബേബി മകൻ ഷൈനുവും വിവാഹം കഴിച്ചു. കുടുംബയോഗത്തിന്റെ ആരംഭം മുതൽ സജീവ പ്രവർത്തകനാണ്. തങ്കമ്മ 2008-ൽ നിര്യാതയായി മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 150 G. IV. 24 കൊടുവയലിൽ ചെമ്പിത്താനത്ത് തോമസിന്റെ കുടുംബം (മലേഷ്യ)

ചെമ്പിത്താനത്ത് മാണി-ഏലിയാമ്മ ദമ്പതികളുടെ ഇളയ മകൻ. വിദ്യാഭ്യാസത്തിനുശേഷം മലേഷ്യയിൽ ജോലി സമ്പാദിച്ച് അവിടെ താമസമാക്കി. ഏനാത്ത് കുളക്കട, വലിയതോട്ടത്തിൽ യോഹന്നാൻ മകൾ മറിയാമ്മയാണു ഭാര്യ. ഇവർക്ക് ജോയി, മോഹൻ എന്ന് രണ്ട് ആൺ മക്കളും സൂസി എന്നൊരു മകളുമുണ്ട്. ഇരുവരും മരിച്ച് മലേഷ്യയിൽ തന്നെ അടക്കപ്പെട്ടു.

## 151 G. IV. 25 കൊടുവയലിൽ ഇരവുചിറ വർക്കിയുടെ (കുഞ്ഞുകൊച്ച്) കുടുംബം

മൂന്നാം തലമുറ കൊടുവയലിൽ ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ മൂത്തപുത്രൻ. ഏഴാംക്ലാസ്സ് വിദ്യാഭ്യാസം. കൃഷിയും ഗവൺമെന്റ് കോൺട്രാക്ടറായും ജോലി ചെയ്തു. പന്നിക്കോട്ട് പാലത്തിനു താഴെത്തെ ചീപ്പ് ഇദ്ദേഹമാണ് നിർമ്മിച്ചത്. വാകത്താനം മടത്തിറമ്പിൽ കുര്യൻ മകൾ ശോശാമ്മയാണ് ഭാര്യ. ഇവർക്ക് ഉതുപ്പ്, കുര്യൻ, വർക്കി, ജോൺ, മർക്കോസ്, ഫീലിപ്പോസ്, തോമസ്കുട്ടി എന്നിങ്ങനെ 7 ആൺ മക്കളും ഓമന എന്ന ഒരു മകളുമുണ്ട്. ഓമനയെ വടവാതൂർ അമ്പലത്തിങ്കൽ തമ്പി വിവാഹം കഴിച്ചു. ഇരുവരും വാർദ്ധക്യത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

## 152 G. IV. 26 കൊടുവയലിൽ കിഴക്കേക്കര പീലിപ്പോസിന്റെ (ജോർജ്) കുടുംബം

ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. BA, B.Ed (U.C College Aluva) പാസ്സായി ഹൈസ്ക്കൂൾ അധ്യാപകനായി. സെന്റ് തോമസ് ഹൈസ്ക്കൂളിൽ നിന്ന് റിട്ടയർ ചെയ്തു. ഒളശ്ശ ഏനാദിക്കൽ ജോണിന്റെ മകൾ ഹൈസ്ക്കൂൾ അധ്യാപികയായ ആനിക്കുട്ടി BSc, BEd ആണ് ഭാര്യ. പള്ളം ബുക്കാനാ ഹൈസ്കൂളിൽ നിന്ന് റിട്ടയർ ആയി. ഇവർക്ക് ഡോ. സുരേഷ്, സുകു, സുജി എന്ന് മൂന്ന് ആൺ മക്കൾ. മൂവരും U.S.A യിൽ താമസിക്കുന്നു. ഈ ദമ്പതികൾ ഇരുവരും റിട്ടയർ ചെയ്ത് സ്വസ്ഥ ജീവിതം നയിക്കുന്നു.

ഇദ്ദേഹം മാർ അപ്രേം പള്ളിട്രസ്റ്റിയായും ഭരണസമിതി അംഗമായും പ്രവർത്തിച്ചിട്ടുണ്ട്. സൺഡേസ്കൂൾ അദ്ധ്യാപകൻ ആയിരുന്നു. കുടുംബയോഗത്തിന്റെ സജീവ പ്രവർത്തകരിലൊരാളാണ്.

### 153 G. IV. 27 കൊടുവയലിൽ കെ.വി. ജോണിന്റെ (കുഞ്ഞപ്പൻ) കുടുംബം

ഉതുപ്പ്-അന്നാമ്മ ദമ്പതികളുടെ ഇളയപുത്രൻ. SSLC യ്ക്കു ശേഷം സിവിൽ എൻജിനീയറിംഗ് പഠിച്ചു. ബിസിനസ്സ് രംഗത്തു പ്രവർത്തിച്ചു. ഇദ്ദേഹം വാകത്താനം പഞ്ചായത്ത് മെമ്പറായി സേവനം അനുഷ്ടിച്ചിട്ടുണ്ട്. കുഴിമറ്റം പ്ലാപ്പറമ്പിൽ കുര്യൻ മകൾ അമ്മിണിയാണു ഭാര്യ. ഇവർക്ക് ബിന്നി, ജോഷി എന്ന് 2 ആൺ മക്കളും ബിന്ദു എന്നൊരു മകളും ഉണ്ട്. ബിന്ദുവിനെ നാലുന്നാക്കൽ കുറ്റിയിൽ ഏലിയാസ് മകൻ ബിജു വിവാഹം കഴിച്ചു. ഇരുവരും മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

### 154 G. V. 52 കൊടുവയലിൽ വഴീപ്പറമ്പിൽ ഉതുപ്പിന്റെ (പാപ്പച്ചൻ) കുടുംബം

നാലാം തലുമുറ വടക്കേപ്പറമ്പിൽ വർക്കി-ശോശാമ്മ ദമ്പതികളുടെ മൂത്തപുത്രൻ. സ്കൂൾ വിദ്യാഭ്യാസത്തിനുശേഷം പിതാവിനോടൊപ്പം കൃഷിയിലേർപ്പെട്ടു. കുറിച്ചി അമ്പലക്കടവിൽ സ്കറിയയുടെ മകൾ പെണ്ണമ്മയെ (ഏലിയാമ്മ) വിവാഹം കഴിച്ചു. ഇവർക്ക് ജോർജ്ജുകുട്ടി, അച്ചൻകുഞ്ഞ് (സ്കറിയ) കുഞ്ഞൂഞ്ഞ് (നൈനാൻ) എന്ന് മൂന്ന് ആൺ മക്കളും കുഞ്ഞമ്മ, മറിയാമ്മ, തങ്കമ്മ എന്ന് മൂന്ന് പെൺമക്കളും ഉണ്ട്. കുഞ്ഞമ്മയെ തോട്ടയ്ക്കാട്ട് ഓലിക്കര കാക്കനാട്ട് മാത്തുക്കുട്ടി മകൻ കുഞ്ഞൂഞ്ഞച്ചനും, മറിയാമ്മയെ വാകത്താനം ചാക്കച്ചേരിൽ പോളച്ചിറ ചെറിയാൻ മകൻ ചെറിയാച്ചനും, തങ്കമ്മയെ തോട്ടയ്ക്കാട്ട് കളപ്പുരയ്ക്കൽ ഈപ്പൻ മകൻ വർഗീസും വിവാഹം ചെയ്തു. ഇരുവരും വാർദ്ധകൃത്തിൽ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

| | | |
|---|---|---|
| Date of Death | Uthuppu | 11-111982 |
| | Aleyamma | 9-12-2000 |

## 155 G .V. 53 കൊടുവയലിൽ വടക്കേപ്പുറമ്പിൽ വി.വി. നൈനാന്റെ കുടുംബം

വടക്കേപ്പുറമ്പിൽ വർക്കി-ശോശാമ്മ ദമ്പതികളുടെ രണ്ടാമത്തെപുത്രൻ. പഠനത്തിൽ വളരെ സമർത്ഥനായിരുന്നു. B.Sc. പാസ്സായശേഷം ഉപരിപഠനത്തിനായി ബനാറസിൽ പോയി. കെമിക്കൽ എൻജിനീയറിംഗിൽ MSc. Tech പാസ്സായി. അതിനുശേഷം ഗോദറേജ് & Boyce Mfg. കമ്പനി ലിമിറ്റഡിലും, ഇന്ത്യൻ അലുമിനിയം കമ്പനിയിൽ കെമിസ്റ്റായും, ബോംബെ ഓയിൽ ഇൻഡസ്ട്രീസിൽ പ്ലാന്റ് കെമിസ്റ്റായും, ടാറ്റാ ഓയിൽ മിൽസിൽ ഷിഫ്റ്റ് കെമിസ്റ്റായും ഗ്വാളിയർ & മൽവാർ ഇൻഡസ്ട്രീസിൽ ചീഫ് കെമിസ്റ്റായും, കോട്ടയത്ത് ട്രാവൻകൂർ ഇലക്ട്രോ കെമിക്കൽ ഇൻഡസ്ട്രീസിൽ ടെക്നിക്കൽ അസിസ്റ്റന്റായും, പെരുമ്പാവൂർ റയോൺസിൽ പ്രൊഡക്ഷൻ സൂപ്രണ്ടായും ജോലി ചെയ്തു. അവിടെനിന്ന് ബറോഡ റയോൺസിൽ പ്രൊഡക്ഷൻ മാനേജർ, ബിർള ഇന്ത്യൻ റയോൺ കോർപ്പറേഷനിൽ ടെക്നിക്കൽ അഡ്വൈസറായും ജോലി ചെയ്തു. ഫെലോ മെമ്പർഷിപ്പ് ഇന്ത്യൻ ഇസ്റ്റിസ്റ്റ്യൂട്ട് ഓഫ് കെമിക്കൽ എഞ്ചിനിയേഴസ് (F.I. Chem: E) ഇന്ത്യൻ മാനേജ്മെന്റ് ഫെലോ (F.I.M.A.) എന്നീ മെമ്പർഷിപ്പുകൾ ലഭിച്ചിരുന്നു. അമേരിക്കയിൽ ഹയർ സ്റ്റഡീസിന് ഫുൾ ബ്രൈറ്റ് സ്കോളർഷിപ്പ് ലഭിച്ചിരുന്നു. മണർകാട് കുറ്റിക്കാട്ട് കാലുകടവിൽ തര്യച്ചൻ മകൾ മേരിയാണ് ഭാര്യ. ഇവർക്ക് വൈവി, ലൈല, സുജ എന്ന് മൂന്ന് പെൺമക്കളും നൈജു, ബൈജു എന്ന് രണ്ട് ആൺ മക്കളും ഉണ്ട്. മൂത്തമകൾ ഡോ. വൈവിയെ കായംകുളം പൊൻവാണിഭം കുടുംബത്തിലെ T.D ദാനിയേൽ MS വിവാഹം കഴിച്ച് U.S.A യിൽ താമസിക്കുന്നു. ലൈലയെ (M.A.BEd.) കൊല്ലാട് വൈക്കത്തു പുത്തൻപുരയിൽ രാജു (BSc. MBA, I.I.M.A) വിവാഹം കഴിച്ചു. സുജയെ (MSc. MEd.) എറികാട് മുളഞ്ഞിയിൽ കോര മാത്തൻ BSc. MBA, I.I.M.C. വിവാഹം ചെയ്തു. ഗുജറാത്തിൽ ബറോഡാ റയോൺസ് കോർപ്പറേഷൻ പ്രൊഡക്ഷൻ മാനേജരായി വിരമിച്ച് വടവാതൂരുള്ള വസതിയിൽ വിശ്രമജീവിതം നയിച്ചു വരവെ 84-ാം വയസ്സിൽ നിര്യാതനായി മാർഅപ്രേം പള്ളിയിൽ അടക്കപ്പെട്ടു. കുടുംബത്തിലെ ആദ്യത്തെ പോസ്റ്റ് ഗ്രാജുവേറ്റ് ഡിഗ്രിക്കാരനാണ്.

Date of Death Ninan 31-7-2006

## 156 G. V. 54 വടക്കേപ്പറമ്പിൽ വി.വി. വർക്കിയുടെ (കുഞ്ഞൂഞ്ഞച്ചൻ) കുടുംബം

വർക്കി-ശോശാമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ. S.S.L.C, ITI, Electrical പഠനത്തിനുശേഷം ഗവ. കോൺട്രാക്ടറായി ജോലി ചെയ്തു. ഇറിഗേഷൻ ഡിപ്പാർട്ട്മെന്റ് കോൺട്രാക്ട് പണികൾ ഏറ്റെടുത്ത് നടത്തിയിട്ടുണ്ട്. പന്നിക്കോട്ട് പാലത്തിന്റെ താഴെത്തെ ചീപ്പിന്റെ പണി ഇദ്ദേഹത്തിനായിരുന്നു. നാലുന്നാക്കൽ മേട്ടിൻപുറത്ത് അദ്ധ്യാപികയായ മറിയാമ്മയെ വിവാഹം കഴിച്ചു. ഇവർക്ക് മനോജ് എന്നൊരു മകനും, ഷൈനി, വിനു എന്ന് രണ്ടു പെൺമക്കളും ഉണ്ട്. ഷൈനിയെ പത്തനംതിട്ട നിരവത്ത് ഉമ്മൻ ജോർജും വിനുവിനെ ആർപ്പൂക്കര ചാലാശ്ശേരിൽ ഐപ്പ് സി. കുര്യനും വിവാഹം കഴിച്ചു. വർക്കിയും മറിയാമ്മയും സ്വഭവനത്തിൽ വിശ്രമജീവിതം നയിക്കുന്നു.

## 157 G. V. 55 വടക്കേപ്പറമ്പിൽ വി.വി. ജോണിന്റെ (കുഞ്ഞുകൊച്ച്) കുടുംബം

വർക്കി-ശോശാമ്മ ദമ്പതികളുടെ ഇളയപുത്രൻ. പി.ഡി.സി. യ്ക്കുശേഷം എൻജിനീയറിംഗ് ഡിപ്ലോമാ പാസ്സായി. റയിൽവേയിൽ ജോലി ലഭിച്ചു. സീനിയർ സെക്ഷൻ എഞ്ചിനീയറായി സതേൺ റെയിൽവേ പാലക്കാട്ടുനിന്ന് റിട്ടയർ ചെയ്തു. ഭാര്യ: പാത്താമുട്ടം മാളികയിൽ കരോട്ട് എം.വി. വർഗീസിന്റെ മകൾ തങ്കമ്മ ജോൺ MA, BEd റയിൽവേ ഹയർ സെക്കണ്ടറി സ്കൂൾ അദ്ധ്യാപികയായിരുന്നു. ഇരുവരും റിട്ടയർ ചെയ്ത് വീട്ടിൽ വിശ്രമജീവിതം നയിക്കുന്നു. ഇവർക്ക് ദീപ എന്നൊരു മകളും സുഭാഷ്, രാജേഷ് എന്ന് രണ്ട് ആൺ മക്കളും ഉണ്ട്. ദീപയെ (MSc, Bed) അങ്കമാലി കുടുംബത്തിൽ ടി.വി. ജോൺ മകൻ ബിനു റ്റി. ജോൺ B.Tech, Mechanical Engineer വിവാഹം കഴിച്ച് അവിടെ താമസിക്കുന്നു.

## 158 G. V. 56 കൊടുവയലിൽ മുല്ലശ്ശേരിൽ ജോർജ്ജിന്റെ (കുഞ്ഞ്) കുടുംബം

നാലാംതലമുറ മുല്ലശ്ശേരിൽ വർക്കി–അന്നാമ്മ ദമ്പതികളുടെ മകൻ. SSLC യ്ക്കുശേഷം അദ്ധ്യാപക വൃത്തിയിൽ ടി.എം.യു.യു.പി സ്കൂൾ മീനടത്ത് ജോലിയിൽ പ്രവേശിച്ചു. വാകത്താനം കൊച്ചേരിൽ കുര്യൻ മകൾ കുഞ്ഞന്നാമ്മയെ (അന്നമ്മ) വിവാഹം കഴിച്ചു. ഇവർക്ക് വർക്കി എന്നൊരു മകനും അന്നമ്മ, സൂസൻ, അശ്വതി എന്ന് മൂന്നു

പെൺമക്കളും ഉണ്ട്. അന്നമ്മയെ മൂലേടം ചേറുമ്പാല ജേക്കബും, സൂസനെ ചെങ്ങന്നൂർ പറമ്പിൽ പടിഞ്ഞാറ്റിൻകര കുര്യനും, അശ്വതിയെ പയ്യപ്പാടി പറപ്പള്ളിൽ ജോൺ പി വർഗീസും വിവാഹം കഴിച്ചു. ജോർജ് മരിച്ച് മാർ അപ്രേം പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

Date of Death P.V. George 1-03-2010

### 159 G. V. 57 കൊടുവയലിൽ മുല്ലശ്ശേരിൽ ജോണിന്റെ (കുഞ്ഞൂഞ്ഞ്) കുടുംബം

നാലാംതലമുറ മുല്ലശ്ശേരിൽ ജോസഫ്-മറിയാമ്മ ദമ്പതികളുടെ മകൻ. വിദ്യാഭ്യാസത്തിനുശേഷം പെരുമ്പാവൂർ റയോൺസിൽ ജോലി ലഭിച്ചു. തഴവ വഴുവപ്പള്ളി തെക്കേതിൽ ഉണ്ണുണ്ണി മകൾ മറിയാമ്മയെ വിവാഹം കഴിച്ചു. മറിയാമ്മ സംഗീതാദ്ധ്യാപികയായിരുന്നു. ഇവർക്ക് മനോജ് എന്ന ഒരു മകനും മീര എന്നൊരു മകളും ഉണ്ട്. മീര MSc Agriculture പാസ്സായി കൃഷി വകുപ്പിൽ കൃഷി ഓഫീസറായി ജോലി ചെയ്യുന്നു. കാർത്തികപ്പള്ളി പ്ലാവനാൽ മാത്യു മകൻ ഉമ്മൻ മാത്യു MSc (AG) വിവാഹം ചെയ്തു. ജോണും മറിയാമ്മയും റിട്ടയർ ചെയ്ത് സ്വസ്ഥജീവിതം നയിക്കുന്നു.

### 160 G. V. 58 കൊടുവയലിൽ ചെമ്പിത്താനത്ത് അച്ചൻകുഞ്ഞിന്റെ കുടുംബം (കൊരട്ടി)

നാലാംതലമുറ ചെമ്പിത്താനം വർക്കി-ശോശാമ്മ ദമ്പതികളുടെ മകൻ കൊരട്ടിയിൽ കമ്പനി ജോലി. വാകത്താനം കൊച്ചുപ്ലാപ്പറമ്പിൽ കോറിക്കൊച്ചിന്റെ മകൾ മറിയാമ്മയെ വിവാഹം കഴിച്ച് കൊരട്ടിയിൽ താമസിക്കുന്നു.

### 161 G. V. 59 കൊടുവയലിൽ ചെമ്പിത്താനത്ത് കെ.കെ. കുറിയാക്കോസിന്റെ (കുഞ്ഞുമോൻ) കുടുംബം

ചെമ്പിത്താനത്ത് കുറിയാക്കോസ്-തങ്കമ്മ ദമ്പതികളുടെ മൂത്തപുത്രൻ. പ്രീഡിഗ്രിയ്ക്കുശേഷം എയർ ഫോഴ്സിൽ ചേർന്നു. സർവ്വീസിലിരിക്കെ ഡിഗ്രിയെടുത്തു. കാനം പറപ്പള്ളിത്താഴെ ജോർജ് മകൾ ലാലിയാണ് ഭാര്യ. ഇവർക്ക് ജൂലി, ജോളി എന്ന് രണ്ടു പെൺമക്കൾ. റിട്ടയർ ചെയ്ത് ബോംബെയിൽ വിമാനക്കമ്പനിയിൽ ജോലിയിൽ ഇരിക്കെ മരിച്ച് മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു. ജൂലിയെ അടൂർ കല്ലേത്ത് പി.എം. ഫിലിപ്പിന്റെ മകൻ ബെൻസി ഫിലിപ്പും ജോളിയെ

കനകപ്പാലം ചെങ്കോട്ടയിൽ തോമസിന്റെ മകൻ സൈമൺ സി. തോമസും വിവാഹം കഴിച്ചു. എല്ലാവരും USA യിൽ

## 162 G. V. 60 കൊടുവയലിൽ ചെമ്പിത്താനത്ത് കെ.കെ. രാജന്റെ കുടുംബം

കുറിയാക്കോസ്-തങ്കമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. SSLC പാസ്സായശേഷം ഫിലിംകമ്പനിയിൽ ജോലി ലഭിച്ചു. മണർകാട് വട്ടത്തിൽചിറ ബേബിയുടെ മകൾ അശ്വതിയെ വിവാഹം കഴിച്ചു. ഇവർക്ക് ഷിജോ, ബിജോ എന്ന് രണ്ട് ആൺ മക്കൾ. ഷിജോ B.Com. കഴിഞ്ഞ് എറണാകുളത്ത് ഇന്ത്യാ ഇൻഫോലൈൻ എന്ന കമ്പനിയിൽ ജോലി ചെയ്യുന്നു. രാജൻ 2008 നിര്യാതനായി മാർ അപ്രേം പള്ളിയിൽ അടക്കപ്പെട്ടു.

Date of Death Rajan 25-08-2008

## 163 G. V. 61 ചെമ്പിത്താനത്ത് കെ.കെ. ജോയിയുടെ കുടുംബം

കുറിയാക്കോസ് - തങ്കമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ. പ്രീ-ഡിഗ്രി പാസ്സായശേഷം ഇന്ത്യൻ നേവിയിൽ ചേർന്നു. വളരെക്കാലം ബെഹ്റയ്നിൽ ഉദ്യോഗസ്ഥനായിരുന്നു. അമയന്നൂർ തറയിൽ ചാക്കോ ഇട്ടി മകൾ തങ്കമ്മയെ വിവാഹം കഴിച്ചു. തങ്കമ്മ ബെഹ്റയ്നിൽ വളരെക്കാലം നേഴ്സായി ജോലി ചെയ്തു. ഇവർക്ക് പ്രീതി, പ്രിയ, ജ്യോതി എന്നിങ്ങനെ മൂന്നു പെൺ മക്കൾ. പ്രീതിയെ വാഴൂർ അതുമ്പനാകുഴിയിൽ ജോയി ഫിലിപ്പോസ് മകൻ ഡോ. ആൽവിനും പ്രിയയെ കൂത്താട്ടുകുളം തേക്കും കാട്ടിൽ ഹാബേൽ മകൻ നിബുവും വിവാഹം കഴിച്ചു. ജ്യോതി M.B.B.S പാസായി ഹൗസ് സർജൻസി ചെയ്യുന്നു. ജോയി മരിച്ച് മാർ അപ്രേം പള്ളിയിൽ സംസ്കരിക്കപ്പെട്ടു.

Date of death Joy 25-7-2005

## 164 G. V. 62 ചെമ്പിത്താനത്ത് കെ.കെ. ജോണിന്റെ (അച്ചൻകുഞ്ഞ്) കുടുംബം

കുറിയാക്കോസ്-തങ്കമ്മ ദമ്പതികളുടെ ഇളയപുത്രൻ. PDC യ്ക്കുശേഷം നാട്ടകം സിമന്റ് ഫാക്ടറിയിൽ ജോലി ലഭിച്ചു. മാങ്ങാനം ഓലിക്കര ഔസേഫ് മാണി മകൾ ആണ്ടമ്മയാണ് ഭാര്യ. ഇവർക്ക്

മാരിററ് എന്നൊരു മകനും മരുത, മർളിൻ എന്ന് രണ്ടു പെൺമക്കളും ഉണ്ട്. മാരിററ് എഞ്ചിനീയറിംഗ് വിദ്യാർത്ഥിയാണ്. പെൺമക്കൾ രണ്ട് പേരും വിദ്യാർത്ഥിനികളാണ്.

### 165 G. V. 63 ചെമ്പിത്താനത്ത് മലേഷ്യയിൽ ജോയുടെ കുടുംബം

ഈ കുടുബം മലേഷ്യയിലെ ക്വലാംലംപൂരിൽ താമസിക്കുന്നു. മലേഷ്യൻ പൗരത്വം സ്വീകരിച്ചു.

### 166 G .V. 64 ചെമ്പിത്താനത്ത് മലേഷ്യയിൽ മോഹനന്റെ കുടുംബം

ഈ കുടുംബം മലേഷ്യയിലെ ഈപ്പോ എന്ന സ്ഥലത്ത് താമസിക്കുന്നു. മലേഷ്യൻ പൗരത്വം സ്വീകരിച്ചു.

### 167 G. V. 65 കൊടുവയലിൽ ഇരവുചിറ ഉതുപ്പ് കെ. വർക്കിയുടെ (പാപ്പച്ചൻ) കുടുംബം (ജയ്പൂർ)

നാലാം തലമുറ കൊടുവയലിൽ വർക്കി-ശോശാമ്മ ദമ്പതികളുടെ മൂത്തപുത്രൻ. SSLC പാസ്സായശേഷം മിലിട്ടറി സർവ്വീസിൽ ചേർന്നു. അരീപ്പറമ്പ് ഞാറയ്ക്കൽ ഉലഹന്നൻ മകൾ ലില്ലിക്കുട്ടിയാണ് ഭാര്യ. ലില്ലിക്കുട്ടി ജയ്പൂർ മെഡിക്കൽ കോളജിൽ നഴ്സായി ജോലി ചെയ്യുന്നു. ഉതുപ്പ് സർവ്വീസിൽ നിന്നു വിരമിച്ച് ജയ്പ്പൂർ മെഡിക്കൽ കോളജിൽ ജോലി ചെയ്യുന്നു. ലീനയെ തൃശൂർ സ്വദേശി റോയി വിവാഹം കഴിച്ച് ജയ്പ്പൂരിൽ താമസിക്കുന്നു. ഉതുപ്പും ഭാര്യയും ജയപ്പൂരിൽ സ്വന്തം വീടുവച്ച് താമസിക്കുന്നു.

### 168 G. V. 66 കൊടുവയലിൽ ഇരവുചിറ കെ. വി. കുര്യൻ (കുര്യച്ചൻ) ന്റെ കുടുംബം

വർക്കി-ശോശാമ്മ ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. SSLC വിദ്യാഭ്യാസം. റേഷൻ വ്യാപാരിയാണ്. അമയന്നൂർ കിഴക്കേ പുളിയായിൽ മാത്തൻ മാണിയുടെ മകൾ ശാന്തമ്മയാണു ഭാര്യ. ഇവർക്ക് റിനു എന്നൊരു മകളും റോജി എന്നൊരു മകനും ഉണ്ട്. റിനുവിനെ മാമ്മൂട് ആഞ്ഞിലിമൂട്ടിൽ ചെറിയാൻ മകൻ ജോസഫ് വിവാഹം കഴിച്ചു. റോജി കെ കുര്യൻ റയിൽവേ ഉദ്യോഗസ്ഥനാണ്.

### 169 G. V. 67 കൊടുവയലിൽ ഇരവുചിറ കെ.വി. വർക്കിയുടെ (വർക്കിയച്ചൻ) കുടുംബം

വർക്കി-ശോശാമ്മ ദമ്പതികളുടെ മൂന്നാമത്തെ പുത്രൻ. SSLC പാസ്സായശേഷം മിലിട്ടറി സർവ്വീസിൽ ചേർന്നു. കോന്നി പരങ്ങാംവിളയിൽ തോമസ് മകൾ ലീലാമ്മയാണ് ഭാര്യ. ലീലാമ്മ ജയ്പൂരിൽ നഴ്സ് ആയിരുന്നു. ഇരുവരും റിട്ടയർ ചെയ്തു. വർക്കി കോട്ടയം മെഡിക്കൽ കോളേജിൽ ഉദ്യോഗസ്ഥനാണ്. ഇവർക്ക് ലിറ്റി കെ വർക്കി എന്ന ഒരു മകളും ലിബു കെ വർക്കി എന്ന ഒരു മകനും ഉണ്ട്. ലിറ്റി ജയപ്പൂരിൽ B.Sc. നഴ്സ് ആയി ജോലി ചെയ്യുന്നു. ലിബു B.Com പാസ്സായി എറണാകുളത്ത് ജോസ്കോ ജ്വല്ലറിയിൽ ജോലിചെയ്യുന്നു.

### 170 G. V. 68 കൊടുവയലിൽ ഇരവുചിറ കെ.വി. പീലിപ്പോസിന്റെ കുടുംബം (ജയപ്പൂർ)

വർക്കി-ശോശാമ്മ ദമ്പതികളുടെ നാലാമത്തെ പുത്രൻ. SSLC യ്ക്കു ശേഷം ജയ്പൂരിൽ പോയി. അവിടെ ബിസിനസ്സ് ചെയ്യുന്നു. അവിടെ നഴ്സ് ആയ തിരുവല്ലയിലുള്ള ലീലാമ്മയാണു ഭാര്യ. ഇവർക്ക് ഷിമി എന്ന ഏക മകൾ BSc നഴ്സ് ആണ്.

### 171 G. V. 69 കൊടുവയലിൽ ഇരവുചിറ കെ.വി. ജോണിന്റെ (ജോണിക്കുട്ടി) കുടുംബം

വർക്കി-ശോശാമ്മ ദമ്പതികളുടെ അഞ്ചാമത്തെ പുത്രൻ. പത്താം ക്ലാസ്സിന് ശേഷം കൃഷിയിൽ ഏർപ്പെട്ടു. പൊങ്ങന്താനം കാട്ടാമ്പാക്കൽ ചാക്കോയുടെ മകൾ ലീലാമ്മയാണു ഭാര്യ. ഇവർക്ക് ലിജോ, അജോ എന്ന് രണ്ട് ആൺമക്കൾ. ഇരുവരും ചെന്നൈയിൽ കമ്പിനിയിൽ ജോലി ചെയ്യുന്നു. ഇവർ പള്ളിക്കത്തോട് ചെങ്ങളത്ത് താമസിക്കുന്നു.

### 172 G. V. 70 കൊടുവയലിൽ ഇരവുചിറ കെ.വി. മർക്കോസിന്റെ കുടുംബം

വർക്കി-ശോശാമ്മ ദമ്പതികളുടെ ആറാമത്തെ പുത്രൻ. പത്താം ക്ലാസ്സിന് ശേഷം മിലിട്ടറി സർവ്വീസിൽ ചേർന്നു. കൊട്ടാരക്കര കരിക്കം ചരുവിള പുത്തൻവീട്ടിൽ യോഹന്നാന്റെ മകൾ റോസമ്മയാണു ഭാര്യ. റോസമ്മ ജയപ്പൂരിൽ നേഴ്സ് ആയിരുന്നു. റിട്ടയർ ചെയ്തു. ഇവർക്ക് റോമി മർക്കോസ്, റിയാം മർക്കോസ് എന്ന് രണ്ട് മക്കൾ, ഇരുവരും വിദ്യാർത്ഥികളാണ്. മർക്കോസ് ബി.എസ്.എൻ.എൽ. ഉദ്യോഗസ്ഥനാണ്.

## 173 G. V. 71 കൊടുവയലിൽ ഇരവുചിറ കെ.വി. തോമസ് (തോമസ് കുട്ടി) കുടുംബം (ജയ്പ്പൂർ)

വർക്കി-ശോശാമ്മ ദമ്പതികളുടെ ഏഴാമത്തെ പുത്രൻ. പത്താംക്ലാസിന് ശേഷം ജയ്പൂരിൽ ജോലി ചെയ്യുന്നു. ജയപ്പൂരിൽ കമ്പനിജോലിക്കാരിയായ പന്തളം കുടശ്ശനാട് വലിയവീട്ടിൽ കുഞ്ഞച്ചൻ മകൾ ജോളി BCom ആണ് ഭാര്യ. ജയപ്പൂരിൽ X-Ray Technician ആയി ജോലി ചെയ്യുന്നു.

## 174 G. V. 72 കൊടുവയലിൽ കിഴക്കേക്കര ഡോ. സുരേഷിന്റെ കുടുംബം USA

നാലാംതലമുറ കൊടുവയലിൽ കെ.യു. ഫിലിപ്പോസ്-ആനിക്കുട്ടി ദമ്പതികളുടെ മൂത്തപുത്രൻ. കോളേജ് വിദ്യാഭ്യാസം കഴിഞ്ഞ് അമേരിക്കയിൽ പോയി മെഡിസിനു പഠിച്ചു. M.D., D.M ഡിഗ്രികൾ എടുത്തു. കാർഡിയോളജിയിൽ സ്പെഷ്യലൈസ് ചെയ്തു. (FACC Washington) മെമ്പറാണ് അവിടെ അഡ്വക്കേറ്റ് ആയ സൻജൂ ഫിലിപ് (വെൺമണി പേരങ്ങാട്ട് തോമസ് മകൾ) ഷേർലി ആണു ഭാര്യ. ഇവർക്ക് സതീഷ് ഫിലിപ്പ്, സൻജയ് ഫിലിപ്പ് എന്നിങ്ങനെ 2 മക്കൾ ഇരുവരും വിദ്യാർത്ഥികൾ. സുരേഷ് അമേരിക്കയിൽ വച്ച് മരിച്ച് ഹൂസ്റ്റണിൽ സംസ്കരിക്കപ്പെട്ടു.

Date of Death Dr. Suresh 14-6-2010

## 175 G. V. 73 കൊടുവയലിൽ കിഴക്കേക്കര സുകുവിന്റെ കുടുംബം (USA )

കൊടുവയലിൽ കിഴക്കേക്കര പീലിപ്പോസ്-ആനിക്കുട്ടി ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. BSc പാസ്സായശേഷം അമേരിക്കയിൽ പോയി അവിടെ ബിസിനസ്സ് ചെയ്യുന്നു. അവിടെ BSc നഴ്സ് ആയ മിനിമോൾ ഫിലിപ്പ് (വേളൂർ തണ്ടാശ്ശേരി ജോൺ മകൾ) ആണു ഭാര്യ. ഇവർക്ക് അഖിൽ ഫിലിപ്പ്, കെവിൻഫിലിപ്പ്, ആൻഫിലിപ്പ് എന്ന് മൂന്ന് മക്കൾ. മൂവരും വിദ്യാർത്ഥികളാണ്.

## 176 G V 74 കൊടുവയലിൽ കിഴക്കേക്കര സുജിയുടെ കുടുംബം (USA )

കിഴക്കേക്കര പീലിപ്പോസ്-ആനിക്കുട്ടി ദമ്പതികളുടെമൂന്നാമത്തെ പുത്രൻ. BCom പാസ്സായി അമേരിക്കയിലെത്തി. അവിടെ ബിസിനസ്സ് ചെയ്യുന്നു. BSc നേഴ്സ് ആയ ആൻസി (മണർകാട് മാലം പുളിയാം പള്ളി ചാണ്ടി മകൾ) യാണ് ഭാര്യ. ഇവർക്ക് അജൂ പി. ജോൺ അരുൺ പി. ജോൺ എന്നിങ്ങനെ 2 മക്കൾ. ഇരുവരും വിദ്യാർത്ഥികൾ.

## 177 G V 75 കൊടുവയലിൽ ബിന്നിജോണിന്റെ കുടുംബം

നാലാംതലമുറ കൊടുവയലിൽ കെ.വി. ജോൺ-അമ്മിണി ദമ്പതി കളുടെ മൂത്തപുത്രൻ. MCom, Set പാസ്സായി പത്തനംതിട്ട കാതോലി ക്കേറ്റ് കോളേജിൽ അധ്യാപകനാണ്. ഇദ്ദേഹം വാകത്താനം പഞ്ചാ യത്ത് മെമ്പറായി സേവനം അനുഷഠിച്ചിട്ടുണ്ട്. നാട്ടകം പതിനഞ്ചിൽ ജോർജ്ജ് മകൾ ഷീന BA,BEd ആണ് ഭാര്യ. ഷീന ഞാലിയാകുഴി എം.ജി. എം. ഹയർ സെക്കണ്ടറി സ്കൂൾ അധ്യാപികയാണ്. ഇവർക്ക് നിവേദിത, നിരഞ്ജന, നിയുക്ത എന്ന് മൂന്ന് പെൺമക്കൾ. മൂത്തവർ രണ്ടും വിദ്യാർത്ഥിനികൾ.

## 178 G V 76 കൊടുവയലിൽ ജോഷി ജോണിന്റെ (കൊച്ചുമോൻ) കുടുംബം

കൊടുവയലിൽ കെ.വി. ജോണിന്റെയും അമ്മിണിയുടെയും ഇള യപുത്രൻ. PDC, ITC ഇവ പാസ്സായി. ബിസിനസ്സ് രംഗത്തു പ്രവേശി ച്ചു. വാകത്താനം പുല്ലുകാട്ട് ചെറിയാൻ മകൾ താരയാണ് ഭാര്യ. ഇവർക്ക് തുഷാര എന്നൊരു മകൾ കുടുംബയോഗം സെക്രട്ടറിയായി സേവനം അനുഷ്ടിച്ചിരുന്നു.

## 179 G. VI. 54 കൊടുവയലിൽ വഴീപ്പറമ്പിൽ ജോർജ്ജിന്റെ കുടുംബം (പെരുമ്പാവൂർ)

അഞ്ചാംതലമുറ വഴീപ്പറമ്പിൽ ഉതുപ്പ്-പെണ്ണമ്മ ദമ്പതികളുടെ മൂത്ത പുത്രൻ. SSLC യ്ക്കുശേഷം പെരുമ്പാവൂരിൽ ട്രാവൻകൂർ റയോൺസിൽ ജോലി ലഭിച്ചു. സുലോകോ ഓർത്തഡോക്സ് പള്ളി യിൽ സൺഡേസ്കൂൾ അധ്യാപകനാണ്. പോസ്റ്റൽ ഡിപ്പാർട്ട്മെന്റിൽ ഉദ്യോഗസ്ഥ ആയിരുന്ന കുഴിമറ്റം ചാലുവേലിൽ മോളിക്കുട്ടിയെ

വിവാഹം കഴിച്ചു. ഇവർക്ക് ബിനു ജോർജ്ജ് എന്നൊരു മകനും, ബീന എന്ന ഒരു മകളും ഉണ്ട്. മോളിക്കുട്ടി 45-ാം വയസ്സിൽ നിര്യാതയായി മാർ അപ്രേംപള്ളിയിൽ അടക്കപ്പെട്ടു. ബീനയെ കീഴില്ലം പരത്തുവയലിൽ ഏബ്രഹാം മകൻ റോജി വിവാഹം കഴിച്ചു. ജോർജ്ജിന്റെ രണ്ടാം ഭാര്യ കോലഞ്ചേരി താമരച്ചാലിൽ കൊച്ചുപുത്തൻപുര ഏബ്രഹാം മകൾ ഡെയ്സിയാണ്.

Date of Death Mollykutty 19-1-1994

## 180 G. VI. 55 കൊടുവയലിൽ വഴീപ്പറമ്പിൽ സ്കറിയയുടെ (അച്ചൻകുഞ്ഞ്) കുടുംബം (USA)

അഞ്ചാം തലമുറ വഴീപ്പറമ്പിൽ ഉതുപ്പ്-പെണ്ണമ്മ (ഏലിയാമ്മ) ദമ്പതികളുടെ രണ്ടാമത്തെ പുത്രൻ. Graduate. USA യിൽ എത്തി അവിടെ ജോലി ചെയ്യുന്നു. ആനിക്കാട് കുത്താത്തയിൽ കുഞ്ഞുമോളാണ് ഭാര്യ. ഇവർക്ക് ബോബിസ്കറിയാ, റോയിസ്കറിയ എന്ന് രണ്ട് ആൺമക്കൾ.

## 181 G. VI. 56 കൊടുവയലിൽ വഴീപ്പറമ്പിൽ കെ.യു. നൈനാന്റെ (കുഞ്ഞൂഞ്ഞ്) കുടുംബം

അഞ്ചാംതലമുറ ഉതുപ്പ്-ഏലിയാമ്മ ദമ്പതികളുടെ ഇളയ പുത്രൻ. PDC, Lab Technician കഴിഞ്ഞ് ദുബായിൽ അൽ മുത്തീം ഹോസ്പിറ്റലിൽ ജോലി ലഭിച്ചു. മാങ്ങാനം മാലത്തോട്ട് സാറാമ്മ (സോമി) യെ വിവാഹം കഴിച്ചു. ഇവർക്ക് എലിസബത്ത് നൈനാൻ, ജസ്റ്റിൻ നൈനാൻ എന്ന് രണ്ടുമക്കൾ. ഇരുവരും വിദ്യാർത്ഥികൾ.

## 182 G. VI. 57 കൊടുവയലിൽ വടക്കേപ്പറമ്പിൽ നൈജു ഫിലിപ്പ് നൈനാൻ കുടുംബം (വടവാതൂർ)

അഞ്ചാംതലമുറ വടക്കേപ്പറമ്പിൽ വി.വി. നൈനാൻ-മേരി ദമ്പതികളുടെ മൂത്തപുത്രൻ. BCom പാസ്സായി ഈരാററുപേട്ട സൂര്യ പെട്രോൾസിൽ പേഴ്സണൽ & കോമേഴ്സ് മാനേജർ, കേരള ഷിപ്പിംഗ് & ഇൻലന്റ് നാവിഗേഷൻ കോർപ്പറേഷൻ (അഡ്മിനിസ്ട്രേറ്റീവ് ഓഫീസർ) എന്നീ നിലകളിൽ ജോലിചെയ്തു. എസ്.ബി.ഐ. ലൈഫ് ഇൻഷുറൻസ് ഓഫീസറായി ജോലി ചെയ്യുന്നു. കാട്ടുർ തെക്കേൽ കടക്കേത്ത് കെ.എം. മാത്യു മകൾ ബെറ്റ്സിയെ വിവാഹം കഴിച്ചു. ബെറ്റ്സി MSc, BEd പാസ്സായി. ബേക്കർ വിദ്യാപിഠ് അധ്യാപികയായി ജോലി

ചെയ്യുന്നു. ഇവർക്ക് ചിന്നു മറിയംഫിലിപ്പ് എന്നൊരു മകൾ. സ്കൂൾ വിദ്യാർത്ഥിനിയാണ്.

### 183 G. VI. 58 കൊടുവയലിൽ വടക്കേപ്പറമ്പിൽ ബൈജുജോർജ് നൈനാൻ കുടുംബം (മുംബൈ)

അഞ്ചാംതലമുറ വടക്കേപ്പറമ്പിൽ വി.വി നൈനാൻ–മേരി ദമ്പതികളുടെ ഇളയപുത്രൻ. BSc (Eng), ME (Mech.) ഇപ്പോൾ റിലയൻസ് ഇൻഡസ്ട്രീസ് ലിമിറ്റഡിൽ വൈസ് പ്രസിഡന്റായി ജോലി ചെയ്യുന്നു. സുനിതയാണ് ഭാര്യ BSc (Eng) ME എഞ്ചിനീയറിംഗ് കോളേജിൽ ലെക്ചററായി ജോലി ചെയ്യുന്നു. ഇവർക്ക് അഭയ്, അയുഷി എന്ന് രണ്ട് മക്കൾ. മുംബൈയിൽ താമസിക്കുന്നു.

### 184 G. VI. 59 വടക്കേപ്പറിമ്പിൽ മനോജിന്റെ കുടുംബം

അഞ്ചാം തലമുറ വി.വി. വർക്കി–മറിയാമ്മ ദമ്പതികളുടെ മകൻ. എൻജിനീയറിംഗ് ഡിപ്ലോമാ പാസ്സായി ITC അധ്യാപകനായി ജോലി ചെയ്യുന്നു. വാകത്താനം ചാക്കച്ചേരിൽ മാത്തുക്കുട്ടി മകൾ എമിലിയെ വിവാഹം കഴിച്ചു. എമിലി റാന്നി മേനാംതോട്ടം ഹോസ്പിറ്റലിൽ സ്റ്റാഫ് നേഴ്സ് ആയി ജോലി ചെയ്യുന്നു. ഇവർക്ക് നവീൻ മനോജ്, നിഡിൽ മനോജ് എന്ന് രണ്ട് ആൺമക്കൾ.

### 185 G. VI. 60 വടക്കേപ്പറമ്പിൽ സുഭാഷ് ജോണിന്റെ കുടുംബം (USA)

അഞ്ചാം തലമുറ വടക്കേപ്പറമ്പിൽ വി.വി. ജോൺ–തങ്കമ്മ ദമ്പതികളുടെ മൂത്തപുത്രൻ. BE, MBA ഇവ പാസ്സായി. അമേരിക്കയിൽ വാഷിംഗ്ടൺ ഡി.സിയിൽ സോഫ്റ്റ്വെയർ എൻജിനീയർ ആണ്. ബാംഗ്ലൂരിലുള്ള തോമസ് മകൾ ഷിബു സൂസൻ ജോണാണ് ഭാര്യ. ഷിബു സൂസൻ BTech, MBA, Software Engineer. ഇവർക്ക് ജോഷ്വാ ജോൺ, എന്നൊരു മകനും എമിലി ജോൺ എന്നൊരു മകളുമുണ്ട്.

### 186 G. VI. 61 വടക്കേപ്പറമ്പിൽ രാജേഷ് ജോണിന്റെ കുടുംബം ( USA)

വി.വി. ജോൺ–തങ്കമ്മ ദമ്പതികളുടെ ഇളയപുത്രൻ. B.Tech, MS, Engineering, Software Engineer USA ( Texas). ജിഷ രാജേഷ് ജോൺ B.Tech ആണ് ഭാര്യ. കായംകുളം കുന്തപ്പള്ളിൽ തോമസ് വർഗീസിന്റെ

മകൾ. ഇവർക്ക് അലൻ രാജേഷ് ജോൺ എന്ന് ഒരു മകനും അബിയ എന്ന ഒരു മകളും ഉണ്ട്.

## 187 G. VI. 62 മുല്ലശ്ശേരിൽ വർക്കി ജോർജ്ജിന്റെ (മോൻ) കുടുംബം

അഞ്ചാംതലമുറ മുല്ലശ്ശേരിൽ പി.വി. ജോർജ്ജ്-കുഞ്ഞന്നാമ്മ ദമ്പതികളുടെ മകൻ. ITI യ്ക്കു ശേഷം കമ്പനിയിൽ ജോലി ലഭിച്ചു. പുന്നവേലി അമ്പാട്ട് കണ്ണംപ്ലാക്കൽ ജോൺ മകൾ അധ്യാപികയായ സാലിയാണ് ഭാര്യ. സാലി ഇപ്പോൾ കൂത്രപ്പള്ളി സി.എം.സ് എൽ.പി. സ്കൂൾ ഹെഡ്മിസ്ട്രസ് ആയി സേവനം അനുഷ്ഠിക്കുന്നു. ഇവർക്ക് അൻസു, മിൻസു, എന്ന് രണ്ട് പെൺമക്കളും മോൻസ് ജോർജ്ജ് എന്നൊരു മകനുമുണ്ട്. എല്ലാവരും വിദ്യാർത്ഥികൾ.

## 188 G. VI. 63 മുല്ലശ്ശേരിൽ മനോജ് ജോണിന്റെ കുടുംബം

മുല്ലശ്ശേരിൽ പി.ജെ ജോൺ-മറിയാമ്മ ദമ്പതികളുടെ പുത്രൻ. എൻജിനീയറിംഗ് ഡിപ്ലോമാ പാസ്സായി L & T കമ്പനിയിൽ ജോലി ചെയ്യുന്നു. മാരാമൺ അമയിൽ വർഗീസ് മകൾ ലിജി MSc, BEd ആണ് ഭാര്യ. ലിജി ബി.എം.എം. ഹയർ സെക്കണ്ടറി സ്കൂൾ അദ്ധ്യാപികയാണ്. ഇവർക്ക് ഫേബാ മറിയം എന്നൊരു മകൾ.

## 189 G. VI. 64 കൊടുവയലിൽ ഇരവുചിറ ലിജോയുടെ കുടുംബം (ഐർലൻഡ്)

അഞ്ചാംതലമുറ കൊടുവയലിൽ ഉതുപ്പ് കെ വർക്കി-ലില്ലിക്കുട്ടി ദമ്പതികളുടെ പുത്രൻ. B.Com പാസ്സായി ഇപ്പോൾ ഐർലണ്ടിൽ ജോലി ചെയ്യുന്നു. അവിടെ ജോലിയുള്ള തിരുവല്ല സ്വദേശിനി ജൂലിയാണ് ഭാര്യ. ഇവർക്ക് ഒരു കുട്ടിയുണ്ട്.

## 190 G. VI. 65 കൊടുവയലിൽ ഇരുവുചിറ റോജി കെ കുര്യന്റെ കുടുംബം (ചെന്നൈ)

അഞ്ചാംതലമുറ കൊടുവയലിൽ ഇരവുചിറ കുര്യൻ-ശാന്തമ്മ ദമ്പതികളുടെ പുത്രൻ. BCom പാസ്സായി ചെന്നെയിൽ റയിൽവേ ഉദ്യോഗസ്ഥൻ. ചെന്നെയിൽ ഓലിക്കരവീട്ടിൽ ക്ലാരയാണു ഭാര്യ. ക്ലാര MBA അമേരിക്കൻ കമ്പനിയിൽ ജോലി ചെയ്യുന്നു. ഇവർക്ക് ആൻ കെ റോജി എന്നൊരു കുട്ടിയുണ്ട്.

## 191 G. VII. 3 കൊടുവയലിൽ വഴീപ്പറമ്പിൽ (പെരുമ്പാവൂർ) ബിനു ജോർജ്ജിന്റെ കുടുംബം

ആറാം തലമുറ വഴീപ്പറമ്പിൽ ജോർജ്ജ്-മോളിക്കുട്ടി ദമ്പതികളുടെ മൂത്തപുത്രൻ. B.Tech പാസ്സായി ദുബായിൽ ജോലിചെയ്യുന്നു. കടമറ്റം നാൻചിറയിൽ കുറിയാക്കോസ് മകൾററിഷ ആണ് ഭാര്യ. റ്റിഷ B.Tech പാസ്സായി ദുബായിൽ തന്നെ ജോലി ചെയ്യുന്നു. ജോർജി എന്ന മകനും ജിയ എന്ന ഒരു മകളും ഉണ്ട്. ഇരുവരും വിദ്യാർത്ഥികൾ.

## G VI 4 റവ. ഫാ. ജിനേഷ് കെ. വർക്കി

ചെത്തിക്കുളത്തു കൊല്ലമ്പറമ്പിൽ കെ.എ. വർക്കി-കുഞ്ഞുമോൾ ദമ്പതികളുടെ മൂത്തപുത്രൻ B.Sc Maths നുശേഷം പ്രീ സെമിനാരി ട്രെയിനിംഗിന് എം.ജി.ഡി.എം. ആശ്രമം & ബാലഭവൻ കറുകച്ചാലിൽ ചേർന്നു. 2000-ാം ആണ്ടിൽ സെമിനാരിയിൽ ബി.ഡി. പഠനം പൂർത്തിയാക്കി. 2003 വരെ തിരുവനന്തപുരത്തുള്ള കാരുണ്യ വിശ്രാന്തി ഭവനിൽ സേവനം അനുഷ്ഠിച്ചു. 2003 ൽ കർണാടകയിൽ തുംകൂർ കുനിഗള്ളിൽ ഉള്ള സെന്റ് ഗ്രിഗോറിയോസ് ദയാ ഭവന്റേയും എയ്ഡ്സ് കമ്മ്യൂണിറ്റി കെയർ സെന്ററിന്റേയും, ചൈൽഡ് ഹോമിന്റെയും, അവയർനെസ് പ്രോഗ്രാമിന്റെയും ചുമതല ഏറ്റെടുത്തു. ട്രിനിറ്റി ചന്താലു അസോസിയേഷൻ ബാംഗ്ലൂരിന്റെ സെക്രട്ടറി ആയും, ട്രിനിറ്റി ഇംഗ്ലീഷ് ഹൈസ്കൂൾ ചെയർമാനായും ബാംഗ്ലൂർ നാംസിന്റെയും ഓൾഡ് ഏജ് ഹോമിന്റെയും, ചിൽഡ്രൻസ് ഹോമിന്റെയും സെക്രട്ടറിയായും ഹൂഗ്ലി സെന്റ് മേരീസ് പള്ളിയുടെ വികാരിയായും എം.ജി.ഒ.സി.എസ്.എം. ചാപ്ലീൻ ആയും സേവനം അനുഷ്ഠിക്കുന്നു. ഓർത്തഡോക്സ് സഭയിലെ മിഷൻ പ്രവർത്തനങ്ങളുടെ ചുമതലക്കാരനായ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തയുടെ കീഴിലുള്ള സെന്റ്പോൾ മിഷനിലെ അംഗമാണ്. ദയറാ പട്ടക്കാരനാണ്.

## ഉപസംഹാരം

ഏഴാം തലമുറയിൽ ഇപ്പോഴുള്ള മൂന്നു കുടുംബങ്ങളുടെ വിവരണത്തോടെ കുടുംബാംഗങ്ങളെ സംബന്ധിക്കുന്ന ഈ ചരിത്രം ഇവിടെ പൂർണ്ണമാവുകയാണ്. എട്ടാംതലമുറവരെയെത്തിനിൽക്കുന്ന ഈ വംശാവലിയിൽ നിലവിൽ നൂറിലേറെ കുടുംബങ്ങളുണ്ട്. ഇവ ലോകത്തിന്റെ നാനാഭാഗങ്ങളിലായി വ്യാപിച്ചുകിടക്കുന്നു.

കൊടുവയലിൽ കുടുംബത്തിന്റെ ചരിത്രം രേഖപ്പെടുത്തണമെന്നുള്ളത് ഏറെ നാളായി കുടുംബാംഗങ്ങളുടെ വലിയ ഒരു ആഗ്രഹമായിരുന്നു. ആ ആഗ്രഹം ഇതോടെ സഫലമാവുകയാണ്. ഇനി ഇത് പുസ്തക രൂപത്തിൽ പ്രസിദ്ധീകരിക്കുകയും എല്ലാ കുടുംബങ്ങൾക്കും ലഭ്യമാക്കുകയും ചെയ്താലേ ഈ ഉദ്യമം പൂർണ്ണമാവുകയുള്ളൂ. അതിന് എല്ലാ കുടുംബാംഗങ്ങളുടെയും അകമഴിഞ്ഞ സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുകയാണ്. ഈ ചരിത്രരചനയ്ക്കാവശ്യമായ വിവരങ്ങൾ തന്നു സഹായിച്ച എല്ലാവരോടുമുള്ള നന്ദി രേഖപ്പെടുത്തുന്നു. ഇത്രത്തോളം സഹായിച്ച ദൈവത്തിന് നന്ദി നിറഞ്ഞ ഹൃദയത്തോടെ സ്ത്രോത്രം ചെയ്തുകൊണ്ട് ഈ ലഘു വിവരണം കുടുംബാംഗങ്ങൾക്കായി സമർപ്പിക്കുന്നു.

